

മലങ്കരയിലെ പ്രഥമ പരിശുദ്ധൻ

പരുമല കാലം ചെയ്ത

നി. വ ദി. ശ്രീ മാർ ഗ്രീഗോറിയോസ് തിരുമേനി.

# വിഷയവിവരം.



---



---



ഫാദർ കെ. പി. പൌലൂസ്, ബി. ഡി.
കിടങ്ങേത്തു് തോമ്പ്ര കല്ലൂറയ്ക്കപ്പുറമ്പിൽ.

# പത്രാഭിപ്രായങ്ങൾ

## മലയാളമനോരമ

"ഇന്നു" മലങ്കരസഭാംഗങ്ങളെ നടുക്കുന്ന രണ്ടു പ്രശ്നങ്ങളാണ് കാതോലിക്കാ-പാത്രിയർക്കീസ് തർക്കവിഷയവും എന്നും സത്യകാനോൻ ഏതാണെന്നും ഉള്ളതു്. ഇവ സംബന്ധിച്ചു് ഇന്നു പലരുടേയും ശ്രദ്ധയിൽപ്പെടാത്ത പല ചരിത്രരേഖകൾ പ്രതികൂലപ്രതിപാദനങ്ങൾ, നിഷ്പക്ഷപ്രസിദ്ധീകരണങ്ങൾ എന്നിത്യാദി അനേകരേഖകൾ ശേഖരിച്ചു് വളരെ വിശദമായി അവയെ ഒക്കെ കാര്യം ചെയ്തിരിക്കുന്ന രണ്ടു പുസ്തകങ്ങളാണിവ. വളരെ ക്ലേശകരമായ അന്വേഷണംകൊണ്ടുമാത്രം ഇന്നു കണ്ടുകിട്ടാവുന്ന നിരവധി രേഖകൾ ഉചിതമായ വിധം വിശകലനം ചെയ്തു് പരിശോധിച്ചു് സുലളിതമായ ഭാഷയിൽ ഈ പുസ്തകങ്ങളിൽ സമർത്ഥിച്ചിരിക്കുന്നു. പ്രസക്തഭാഗങ്ങൾ അവിടവിടെ സ്ഥലമായി ഉദ്ധരിച്ചിട്ടുള്ളതു് വായനക്കാർക്കു പ്രയോജനപ്രദമാണ്. അടിസ്ഥാനം ആധാരമാക്കിയിരിക്കുന്നതു പാത്രിയർക്കീസ്പക്ഷത്തെ പ്രമാണങ്ങളും, രേഖകളും, വാദങ്ങളും ആണെന്നുള്ളതും ഈ പുസ്തകങ്ങളുടെ വിലയും മാറ്റും വർദ്ധിപ്പിക്കുന്നുണ്ടു്.

"ഈ വിഷയങ്ങൾ സംബന്ധിച്ചു് ഇതുപര്യന്തം പല പ്രസിദ്ധീകരണങ്ങളും ഉണ്ടായിട്ടുണ്ടു്. എന്നാൽ വാദവിഷയങ്ങളുടെ നാനാവശങ്ങളേയും ഓരോന്നായി പരിശോധിച്ചു എത്രയും പൂർണ്ണവും വിധിനിർണ്ണായകവുമായ രൂപത്തിൽ ഈ ഗ്രന്ഥങ്ങൾ ചമച്ചതിൽ ഫാദർ പൌലൂസ് അവർകൾ ബി. ഡി. പ്രദർശിപ്പിച്ചിരിക്കുന്ന സ്ഥിരപരിശ്രമവും പാടവവും അനുമോദനാർഹമാണ്. സത്യം അറിയുവാൻ ബദ്ധപ്പെടുന്ന ഒരു അന്വേഷകനു് ഈ ഗ്രന്ഥങ്ങൾ വളരെ സഹായകമാണെന്നുള്ളതിനു സംശയമില്ല".

## പത്രിക

"ഫാദർ. പൌലൂസ് സ്വാഭിപ്രായത്തിലോ കാതോലിക്കാകക്ഷിയുടെ പ്രസിദ്ധീകരണങ്ങളിലോ ആശ്രയിച്ചില്ല. അദ്ദേഹത്തിന്റെ വാദങ്ങൾ മുന്നോട്ടു കൊണ്ടുപോകുന്നതു്......ഇന്നു് പാത്രിയർക്കീസാണെന്നു വാദിക്കുന്ന മാർ അപ്രേം...... മാർ യൂലിയോസ്, മാർ അത്താനാസ്യോസ് എന്നിവരുടെ കൃതികളിൽ പുറത്തുവന്നിട്ടുള്ള പ്രസിദ്ധീകരണങ്ങളിൽനിന്നുതന്നെ. പാത്രിയർക്കീസ് പക്ഷത്തിന്റെ വാദം അല്പംപോലും കഴമ്പില്ലാത്തതാണെന്നു് ഫാദർ പൌലൂസ് സ്ഥാപിക്കുന്നു."

ങ്ങൾ മുഖേനയാണു്. ഇവ രണ്ടിനും ഖണ്ഡിതമായ മറുപടി കണ്ടുപിടിച്ചു സത്യത്തിന്റെ വെളിച്ചത്തിൽ ഈ ഭിന്നത അവസാനിപ്പിക്കുവാൻ യത്നിക്കേണ്ടതു്—ഏതു ത്യാഗത്തിനും സന്നദ്ധരാകേണ്ടതു്—മലങ്കരസഭയുടെ അഭ്യുദയകാംക്ഷികൾക്കുള്ള പ്രാഥമിക ചുമതല മാത്രമാണു്.

ഈ വിഷയങ്ങൾ രണ്ടും സംബന്ധിച്ചു ദീർഘകാലം നടത്തിയ പരിശ്രമഫലമായി കണ്ടുകിട്ടാവുന്ന രേഖകളും ലഭിക്കാവുന്ന വിവരങ്ങളും പലതും പരിശോധിച്ചശേഷം അവയെ പാത്രിയർക്കീസുകക്ഷിയുടെ വാദവെളിച്ചത്തിൽ പ്രസിദ്ധീകരിക്കുന്നതിനു് ആഗ്രഹിച്ചു. അതിനുവേണ്ടി അവരുടെ വാദമുഖങ്ങളും ക്ഷണിച്ചുകൊണ്ടു് 3-9-1950-ൽ—ഒന്നിൽചില്വാനം വർഷങ്ങൾക്കു മുമ്പു്—പാത്രിയർക്കീസുപക്ഷം തിരുമേനിമാരോടും, നേതാക്കന്മാരോടും, പ്രേക്ഷകസംഘത്തോടും, പത്രികയോടും, പീസ് ലീഗിനോടും മറ്റുമായി സഭാസേവകനിൽ ഞാൻ പരസ്യമായി അഭ്യർത്ഥന ചെയ്തിരുന്നു. അതിപ്രകാരമാണു്:—"അന്ത്യോഖ്യാസിംഹാസനാരൂഢനായിരുന്ന മോറാൻ മോർ ഇഗ്നാത്തിയോസ് അബ്ദൽ മിശിഹാ പാത്രിയർക്കീസുബാവാ തിരുമേനി വഴിയായി ഇവിടെ ലഭിച്ചിട്ടുള്ള പട്ടത്വം സാധുവല്ലെന്നും മറ്റും പാത്രിയർക്കീസു പക്ഷത്തു നിന്നും പറയുന്നതിൽ വല്ല യാഥാർത്ഥ്യതയുമുണ്ടെങ്കിൽ ആ പക്ഷം ഉത്തരവാദിത്വമുള്ളവർ അതിനുള്ള കാരണങ്ങൾ ഓരോന്നും തെളിവുകൾ സഹിതം പ്രസ്താവിക്കുന്നതിനഭ്യർത്ഥിക്കുന്നു. ഓരോന്നിനും ഒറ്റക്കൊറ്റക്കായി മറുപടി പറയുന്നതിനും മറുപടി പറഞ്ഞു കഴിയുമ്പോൾ പിന്നെയും ഓരോരുത്തർ ഓരോ വാദങ്ങൾ കൊണ്ടുവന്നു് ഒരു തീരാത്ത വാദപ്രതിവാദമാക്കിത്തീർക്കുകയും ഒരു കുഴഞ്ഞ പ്രശ്നമെന്നു സാധുക്കളെ തെറ്റിദ്ധരിപ്പിക്കയും ചെയ്യാതിരിക്കുന്നതിനും വേണ്ടിയാണു മേൽപ്രകാരം ആവശ്യപ്പെടുന്നതു്. ഇപ്രകാരം തെളിവു നൽകുന്നതു് ആ പക്ഷത്തേക്കു് ഒരു പ്രചരണോപാധി ആകയാൽ ആ പക്ഷം പ്രേക്ഷകസംഘവും, പത്രികയും മൗനം അവലംബിക്കയില്ലെന്നു് ആശിക്കട്ടെയോ? സമാധാനയത്നത്തിലെ സർവ്വപ്രധാനഘടകം അബ്ദൽമിശിഹാബാവായുടെ കാര്യത്തിലും സത്യം കണ്ടുപിടിക്കുന്നതിനു് ഒരു ഔദ്യോഗിക പ്രഖ്യാപനം സഹായമാകയാലും അപ്രകാരം ഒന്നു പുറപ്പെടുവിപ്പിക്കുന്നതിനു് സമാധാനസംഘടനയും പരിശ്രമിക്കണമെന്നു് അഭ്യർത്ഥിക്കുന്നു. അബ്ദൽമ്ശിഹാബാവാ വഴിയായുള്ള പട്ടത്വത്തിനു് ഏതെങ്കിലും ന്യൂനതയുണ്ടെന്നു പറയുന്ന കക്ഷി അതിനുള്ള കാരണങ്ങൾ തെളിവുസഹിതം പ്രഖ്യാപിക്കേണ്ടതു് കേവലം ഒഴിച്ചുകൂടാ

കടമ മാത്രമാണു്." ഇതിനു് യാതൊരു മറുപടിയും കാണാഞ്ഞതിനാൽ വീണ്ടും 10-6-51-ൽ എന്റെ പരസ്യത്തെ ഒന്നുകൂടെ ആവർത്തിച്ചു. അതിനും മറുപടി ഉണ്ടായില്ല. അതിനുശേഷം ഓരോ കക്ഷിക്കും ഇരുകക്ഷിയുടെയും നില ഏറെക്കുറെ ഗ്രഹിക്കുന്നതിനുവേണ്ടി ഇരുകക്ഷികൾക്കും പറയുവാനുള്ളതു് ഏകപ്രസിദ്ധീകരണം വഴി മാത്രം പ്രസ്താവിക്കണമെന്നും മററും കാണിച്ചു് "മലങ്കരസഭയിലെ സമാധാനമാർഗ്ഗം" എന്ന ശീർഷകത്തിൽ, എറണാകുളത്തുനിന്നും പുറപ്പെടുന്ന "ദീപം" എന്ന പ്രതിദിനപത്രത്തിൽ 14-7-51-ൽ എഴുതിയിരുന്നു. അതിനും മറുപടി ഒന്നും ഉണ്ടായിട്ടില്ല. അബ്ദൽമിശിഹാ ബാവായുടെ സ്ഥാനസാധുത്വം സംബന്ധിച്ചു് എനിക്കു ലഭിച്ചിട്ടുള്ള അറിവുകൾ "സഭാസേവകൻ" 10-6-51-ലെ 63-ാം ലക്കം മുതൽ തുടർച്ചയായി പ്രസിദ്ധം ചെയ്യുകയും അതിൽ എന്തെങ്കിലും പ്രമാദങ്ങളുണ്ടെന്നു കാണിച്ചാൽ മറുപടി നൽകുന്നതാണെന്നു പ്രസ്താവിക്കയും ചെയ്തിരുന്നു. മാത്രമല്ല....ഞാൻ കാണിച്ചിരിക്കുന്ന തെളിവുകളിലോ, സ്വീകരിച്ചിരിക്കുന്ന വാദഗതിയിലോ, എടുത്തിരിക്കുന്ന നിഗമനങ്ങളിലോ കൈക്കൊണ്ടിരിക്കുന്ന തീരുമാനങ്ങളിലോ എന്തെങ്കിലും പ്രമാദം പററിയിട്ടുണ്ടെന്നു് ആർക്കെങ്കിലും അഭിപ്രായമുണ്ടെങ്കിൽ ദയവായി "ചന്ദ്രിക" വഴിയായി ചൂണ്ടിക്കാണിച്ചുതരുന്നതിനും, അങ്ങിനെ അഭിപ്രായമില്ലെങ്കിൽ നമ്മുടെ സഭ ഭിന്നതയാൽ നശിക്കുവാൻ ഇടയാകാതെ വി: അബ്ദൽമ്ശീഹാബാവാ വഴിയായുള്ള അനിഷേധ്യമായ പട്ടത്വത്തിനു് കീഴ്പ്പെട്ടും "ഏ" അക്കം കാനോൻവിധികൾക്കു് വിധേയമായും സഭയിലെ ഭിന്നത അവസാനിപ്പിച്ചു് സമാധാനം കൈവരുത്തുവാനും സാദരം അഭ്യർത്ഥിച്ചുകൊള്ളുന്നു" എന്നു് 1951 സെപ്ററംബർ 20-നു- പാത്രിയർക്കീസു് പക്ഷത്തോടു് ഒരു തുറന്ന കത്തു് എന്നു പറഞ്ഞു് ഞാൻ "മലങ്കരസഭ"യിൽ പരസ്യം ചെയ്തിരുന്നു. എന്നിട്ടും ഇതുവരെ ആരും ഒന്നും അങ്ങനെ കാണിച്ചുതന്നിട്ടില്ല. അതിനാൽ പലരുടേയും ആഗ്രഹപ്രകാരം, അല്പം ചില കൂടുതൽ വിവരങ്ങളോടുകൂടി പ്രസ്തുത ലേഖനങ്ങൾ പുസ്തകരൂപത്തിൽ വീണ്ടും മാന്യമഹാജനസമക്ഷം സത്യത്തിനു സാക്ഷിയായി സാദരം സമർപ്പിച്ചുകൊള്ളുന്നു എന്നു പ്രാരംഭമായി പറഞ്ഞുകൊണ്ടു വിഷയത്തിലേക്കു പ്രവേശിച്ചുകൊള്ളട്ടെ.

പ. അബ്ദ്ൽ മ്ശിഹാ പാത്രിയർക്കീസു് 1895—ൽ അന്ത്യോഖ്യാസിംഹാസനാധിപനായി വാഴിക്കപ്പെട്ടു എന്നു ഇരുഭാഗവും സമ്മതിക്കുന്നുണ്ടു്. 1915 ചിങ്ങം 17-ാംനു- അദ്ദേഹം സിംഹാസനത്തിങ്കൽവച്ചു് കാലം ചെയ്തതുവരെ കാനോനിക പാ

ത്രിയർക്കീസായിരുന്നു എന്നും അതിനാൽ 1912—ൽ ഒരു പിതാവു മലയാളത്തു നടത്തീട്ടുള്ള പട്ടംകൊടകളും നൽകീട്ടുള്ള കല്പനകളും പൂർണ്ണ കാനോനിക സാധുത്വമുള്ളവയും അനിഷേദ്ധ്യങ്ങളും ആകുന്നു എന്നും കാതോലിക്കാസ് കക്ഷി വാദിക്കുന്നു. എന്നാൽ 1905–ൽ ഒരു സുന്നഹദോസ് കൂടി അദ്ദേഹത്തെ പാത്രിയർക്കസ്ഥാനത്തുനിന്നു മാററിയെന്നും അതിനാൽ മലയാളത്തു നടത്തീട്ടുള്ള പട്ടംകൊടകളും മററും സാധുവല്ലെന്നു പാത്രിയർക്കീസ് പക്ഷ പ്രമുഖരായിരുന്ന സി. ജെ. കുര്യൻ, കോനാട്ട മല്പാനച്ചൻ, അന്നത്തെ തഹല്ലൂപ്പാ മാർ ഒസ്താത്തെയോസ്, ഏലിയാസ് പാത്രിയർക്കീസ് എന്നിവർ വാദിച്ചുവന്നു. എന്നാൽ 1903—ൽ ഒരു സുന്നഹദോസ് കൂടിയാണു അബ്ദൽമിശിഹായെ പാത്രിയർക്കാസ്ഥാനത്തുനിന്നു മാററിയതെന്നും തൽകാരണത്താൽ അദ്ദേഹം പാത്രിയർക്കീസ് എന്ന നിലയിൽ മലയാളത്തു നടത്തീട്ടുള്ള പട്ടംകൊടകളും നൽകീട്ടുള്ള കല്പനകളും സ്വീകാര്യങ്ങളല്ലെന്നും ഇന്നത്തെ മല്പാനും തഹല്ലൂപ്പാ തിരുമേനിയും പാത്രിയർക്കീസ് മാർ അപ്രേം ബാവായും വാദിക്കുന്നു. ഈ വാദത്തിനു ഉപോൽബലകമായി “1903—ലെ ഒരു സുന്നഹദോസ്” നടപടി പകർപ്പും യൂലിയോസ് തിരുമേനി കാണിക്കുന്നുണ്ട്. അബ്ദൽമിശിഹാ തിരുമനസ്സിലെ പട്ടസ്ഥാനം ബുദ്ധിഭ്രാന്തുമൂലം താനെ ഇല്ലാതായിപ്പോയി എന്നു മൂന്നാമതൊരുവാദവും മാർ യൂലിയോസും മററും കൊണ്ടുവരാതിരിക്കുന്നില്ല.

ഈ വിഷയം സംബന്ധിച്ച പലർക്കും വേണ്ടത്ര വിവരങ്ങൾ ലഭിച്ചിട്ടില്ലാത്തതിനാലും തല്പരകക്ഷികൾ സത്യവിരുദ്ധമായ പലതും പ്രചരിപ്പിച്ചിട്ടുള്ളതിനാലും പലപല തെററിദ്ധാരണകളും മുൻവിധികളും ഉണ്ടായിപ്പോയിട്ടുണ്ട്. അതിനാൽ സംഗതികളുടെ യാഥാർത്ഥ്യം കക്ഷിതിരിവിനു മുമ്പുണ്ടായിട്ടുള്ളതും തിരിവിനു ശേഷം പാത്രിയർക്കീസ് പക്ഷത്തുനിന്നുണ്ടായിട്ടുള്ളതുമായ പ്രസ്താവനകളുടേയും പ്രസിദ്ധീകരണങ്ങളുടേയും വെളിച്ചത്തിൽ പരിശോധിക്കയത്രെ ഈ ലഘുപ്രബന്ധത്തിന്റെ ഉദ്ദേശം. തുടർച്ചയായി 10—6—51 മുതൽ സേവകനിൽ പ്രസിദ്ധം ചെയ്ത ഈ ലേഖനത്തിലെ പ്രസ്താവനകൾ സംബന്ധിച്ച് എന്തെങ്കിലും ആക്ഷേപം പാത്രിയർക്കീസ് കക്ഷിയുടെ ഉത്തരവാദിത്വത്തോടുകൂടി “ചന്ദ്രിക” വഴിയായോ മറേറാ ആരെങ്കിലും പുറപ്പെടുവിക്കുന്നപക്ഷം അതിന്നു മറുപടി നൽകുന്നതിനു ഒരുക്കമാണ് എന്നു അന്നുതന്നെ ഒരു ... തീട്ടുമുണ്ടായിരുന്നു. ഇതിൽ പ്രതിപാദിക്കുന്ന ഒന്നോ രണ്ടോ ... യഥാർത്ഥം പ്രതിപാദവിഷയം സംബന്ധിച്ച ... കൾകൊണ്ടുതന്നെ പ്രതിപാദവിഷയം സംബന്ധിച്ച യഥാർത്ഥം ... വാദവിഷയമായി തീർന്നു ... ളിപ്പെടുന്നതാണ്. എങ്കിലും വലിയൊരു വാദവിഷയമായി തീർ...

പോയിട്ടുള്ളതിനാലും ഓരോരോ രേഖകളുടെ സ്വീകാര്യതയും, തെളിവുകളുടെ ഗുരുലഘുത്വവും, സംഭവങ്ങളുടെ വിശ്വസനീയതയും ഓരോരുത്തർക്കും വ്യത്യസ്ഥമായിരിക്കാനിടയാകയാലും ഇതു സംബന്ധിച്ചു എൻെറ അറിവിൽപെട്ട സംഗതികൾ പലതും താഴെ ചേർക്കുന്ന പല അദ്ധ്യായങ്ങളിലായി പ്രതിപാദിച്ചുകൊള്ളുന്നു.

---

# അദ്ധ്യായം 2

## "1903-ലെ സുന്നഹദോസ്" അനുസരിച്ചു തന്നെ മുടക്കോ പട്ടത്വത്തിനു ന്യൂനതയോ ഇല്ല

അബ്ദൽ മ്ശീഹാബാവായ്ക്കു് മുടക്കുണ്ടായിരുന്നു എന്നും അദ്ദേഹം വഴിയുള്ള പട്ടത്വം അസാധുവാണെന്നും ഇപ്പോൾ പാത്രിയർക്കീസ് കക്ഷികൾ വാദിക്കുന്നതു്, 1903-ൽ മെത്രാന്മാരുടെ ഒരു സുന്നഹദോസ് കൂടി അബ്ദൽ മ്ശീഹാബാവായെ മുടക്കി എന്നും മററും പറഞ്ഞു്, മാർ യൂലിയോസ് തിരുമേനി കൊണ്ടുവന്നിരിക്കുന്ന വാദത്തെയും അദ്ദേഹം തന്നെ കൊണ്ടുവന്നിരിക്കുന്ന പകർപ്പിനെയും ആധാരമാക്കിയത്രെ.

യൂലിയോസ് തിരുമേനി കൊണ്ടുവന്നിരിക്കുന്ന പകർപ്പിൻ പ്രകാരം ഒരു സുന്നഹദോസ് തീരുമാനം ഉണ്ടായിട്ടുണ്ടെന്നും അതു കാനോനികമാണെന്നും വച്ചാൽതന്നെയും അബ്ദൽമ്ശീഹാ പാത്രിയർക്കീസിനു ഉണ്ടായിരുന്ന പൌരോഹിത്യനൽവരത്തിനു എന്തെങ്കിലും ന്യൂനത ഭവിക്കുന്നുണ്ടോ എന്നു് ആദ്യമായി പരിശോധിച്ചിട്ടു ടി സുന്നഹദോസ് തന്നെ ഉണ്ടായിട്ടുണ്ടോ എന്നും മററും പിന്നീടു പരിശോധിക്കാം.

1) ടി "സുന്നഹദോസി"ൻെറ നടപടിപ്പകർപ്പു, സ്വയമായി ഒരു മെത്രാൻ "അതിസൂക്ഷ്മതയോടുകൂടി" സിംഹാസനഡയറിയിൽനിന്നു പകർത്തിയെടുത്തതായും ടി "പകർപ്പി"ൻെറ ശരി തർജ്ജിമയ്ക്കു മൂസലിലെ ഒരു ഒന്നാംക്ലാസ് മജിസ്ത്രേട്ടിൻെറ സാക്ഷ്യം ലഭിച്ചിട്ടുള്ളതായും കാണിച്ചുകൊണ്ടു്, യൂലിയോസ് തിരുമേനിയുടെ ശ്രേഷ്ഠാധികാരത്തിൽ "ദി സിറിയൻ ചർച്ച് ഓഫ് മലബാർ" എന്ന പുസ്തകത്തിൽ പ്രസിദ്ധീകരിച്ചിട്ടുണ്ടു്. മജിസ്ത്രേട്ടിൻെറ സാക്ഷ്യം ഉള്ളതു് പകർപ്പിൻെറ തർജ്ജിമ

...ശ്ശു മാത്രമാണ്. അസ്സൽ അദ്ദേഹം കണ്ടിട്ടുള്ളതായിട്ടോ പകർപ്പിന് അസ്സൽതന്നെ ഉള്ളതായിട്ടോ അദ്ദേഹം യാതൊന്നും പറയുന്നില്ലാത്തതിനാൽ ആ സാക്ഷ്യത്തിന്റെ വില പൂജ്യമെന്ന് വ്യക്തമാണ്. ഈ പകർപ്പിന് അസ്സൽ ഉണ്ടായിരിക്കട്ടെ ഇല്ലാതിരിക്കട്ടെ ഏതായാലും അതനുസരിച്ചുതന്നെയും അദ്ദേഹം മുടക്കപ്പെടുകയോ ഭ്രഷ്ടാക്കപ്പെടുകയോ വ്യർത്ഥനാക്കപ്പെടുകയോ സുന്നഹദോസ കൂടിയതായി പറയുന്നതുപോലെ അദ്ദേഹത്തിനുണ്ടായിരുന്ന പട്ടത്വവര(മെഹാബാസ്റൂഹോ)ത്തിന് എന്തെങ്കിലും ന്യൂനതഭവിക്കയോ ചെയ്യുന്നതായി കാണുന്നില്ല. ആ "സുന്നഹദോസി"നെപ്പററി പറഞ്ഞിരിക്കുന്നതുതന്നെ "മാററിയ (Deposed) സുന്നഹദോസ" എന്നാണ്. സുന്നഹദോസ് കൂടി സ്ഥാനഭ്രഷ്ടനാക്കുക എന്നു പറഞ്ഞാൽ സ്ഥാനാഭിഷേകനൽവരം എടുത്തുകളയുക എന്നല്ല സ്ഥാനാധികാരം എടുക്കുക എന്നാണർത്ഥം എന്ന് കക്ഷിഭിന്നതക്ക് മുമ്പ് 1907 (1082) ഇടവക പത്രിക 94-ാം പുറത്തും സുന്നഹദോസിനാൽ ഉണ്ടാകുന്ന "സ്ഥാനഭ്രംശം" "നീക്കം" എന്നിവയുടെ അർത്ഥം തൽസ്ഥാനസംബന്ധമായ അധികാരങ്ങളിൽനിന്നും നീക്കുക എന്നാകുന്നു എന്ന് അപ്രേം പാത്രിയർക്കീസിന്റെ 1942 മേടം 3-ാംനയിലെ "കല്പന"യിലും കാണുന്നു.

2) യൂലിയോസ് തിരുമേനിയുടെ ഉത്തരവാദിത്വത്തിൽ പ്രസിദ്ധം ചെയ്തിരിക്കുന്ന സുന്നഹദോസിന്റെ മുൻ പറഞ്ഞ പകർപ്പിൽ പറയുന്നത്: "ഏററം ഉന്നതമായ അന്ത്യോഖ്യാ സിംഹാസനത്തിൽനിന്നും മാററപ്പെടുന്നു. ഇനിമേൽ പാത്രിയർക്കാസിംഹാസനത്തിനടുത്ത യാതൊന്നും ചെയ്‌വാൻ അദ്ദേഹത്തെ അനുവദിക്കുന്നില്ല. (ഭരണം നടത്തുന്ന പാത്രിയർക്കീസിന് സിംഹാസനപരമായ കാര്യങ്ങൾ നടത്തുന്നതിനു ഇവരുടെ ഒരു പ്രത്യേക അനുവാദം ആവശ്യമല്ല.) വകവയ്ക്കാതെ അദ്ദേഹം പട്ടംകൊട നടത്തുന്നതായാൽ ആ പട്ടംകൊട അസാധു എന്നപോലെ കണക്കാക്കുന്നതാണ്" എന്നത്രേ. പാത്രിയർക്കീസിന്റെ ആത്മിക നൽവരത്തിനു യാതൊരുവിധന്യൂനതയും ഭവിക്കുന്നതായി ഈ റിക്കാർട്ടിൽ പറയുന്നില്ല. ഇങ്ങനെ പാസ്സാക്കിയിരിക്കുന്നതായി പറയുന്നതുതന്നെ അന്നു സിറിയായിലുണ്ടായിരുന്ന പതിമൂന്നു മേൽപ്പട്ടക്കാരും മലയാളത്തുണ്ടായിരുന്ന നാലു പേരും ഉൾപ്പെടെ 17 മേല്പട്ടക്കാരുണ്ടായിരുന്നവരിൽ രണ്ടു എപ്പിസ്കോപ്പന്മാരും മൂന്നു മെത്രാപ്പോലീത്തന്മാരും മാത്രംകൂടിയാണെന്നുള്ളതും ഈ സുന്നഹദോസിന് ബാക്കി പ-

ന്നുണ്ടു പേരുടെയും സമ്മതപത്രങ്ങൾ ഉണ്ടായിരുന്നില്ല എന്നുള്ളതും കൂടി പകർപ്പുകൊണ്ടുതന്നെ തെളിയുന്നുണ്ട്.

ഈ കാരണങ്ങളാൽ മാർ യൂലിയോസ് തിരുമേനി ഇന്നു വാദികൾപ്രകാരം അദ്ദേഹത്തിന്റെ "സുന്നഹദോസ്" നടപടിപ്പകർപ്പ്" അംഗീകരിച്ചാൽപോലും അതുകൊണ്ട് അദ്ദേഹത്തിന്റെ വാദത്തിനു തന്നെയും എന്തു സഹായമുണ്ടാകുമെന്ന് ചിന്തിക്കുക. 17 മെല്പട്ടക്കാർ ഉണ്ടായിരിക്കെ കേവലം അഞ്ചു പേർ മാത്രം കൂടി മാറ്റിയതായിട്ടത്രെ അതു് പറയുന്നതു്.

3) അബ്ദൽമ്ശിഹാബാവായെ മാറ്റിയതായി പറയുന്ന ടി "സുന്നഹദോസ്" തീരുമാനത്താൽ പാത്രിയർക്കാസിംഹാസനമല്ലാതെ അദ്ദേഹത്തിനുണ്ടായിരുന്ന മഹാപൌരോഹിത്യനൽവരം (പാത്രിയർക്കീസിനുള്ള മൌഹബാസ്സ്റ്റൊഹൊ) നഷ്ടപ്പെട്ടിട്ടില്ലെന്ന് മലങ്കര മല്പാൻ കോനാട്ടച്ചൻ 1092 മീനം 10-ം 13-ം തീയതികളിൽ ബോധിപ്പിച്ച മൊഴികളിൽനിന്നും വ്യക്തമാകുന്നുണ്ട്. അദ്ദേഹം പറയുന്നതു് അബ്ദൽമ്ശിഹായുടെ സിംഹാസനം നഷ്ടപ്പെട്ടപ്പോഴും അദ്ദേഹത്തിനു മെത്രാപ്പോലീത്തായുടെ പദവിയും മറ്റും എല്ലാം ഉണ്ടായിരുന്നു എന്നാണ്. എപ്പിസ്കോപ്പായ്ക്കും മെത്രാപ്പോലീത്തായ്ക്കും കാതോലിക്കായ്ക്കും പാത്രിയർക്കീസിനും പട്ടത്തിന്റെ അത്മീകനൽവരം (മൌഹബാസ്സ്റ്റൊഹൊ) ഒന്നു തന്നെയാണെന്നും ഈ നാലുപേരുടെയും പട്ടത്തിനു വ്യത്യാസമൊന്നുമില്ലെന്നും മാർ ഒസ്താത്തിയോസ് 1094 ധനു 20-ാം തീയതി കാനോൻ സംബന്ധിച്ചും മറ്റും വിസ്തരിച്ചപ്പോൾ സമ്മതിച്ചിട്ടുണ്ട്. ബ: കോനാട്ടു മല്പാനച്ചനെ സൽഗാ സംബന്ധിച്ചും മറ്റും വിസ്തരിച്ചപ്പോഴും ഈ സംഗതി സമ്മതിക്കുന്നുണ്ട് എന്നുള്ളതും സ്മരണീയമാണ്. അതിനാൽ മാർ യൂലിയോസ് തിരുമേനിയുടെ പകർപ്പിനു് അസ്സൽ ഉണ്ടെന്നും അതു പ്രമാണവും സത്യമാണെന്നും സങ്കല്പിച്ചാൽ തന്നെയും അവയൊന്നും അബ്ദൽമ്ശിഹാ ബാവായുടെ പട്ടത്വനൽവരത്തെ യാതൊരു വിധത്തിലും ബാധിക്കുന്നില്ലെന്നു തെളിയുന്നു.

ഇവിടെ പാത്രിയർക്കീസു കക്ഷിയുടെ നവീന ഉപദേശത്തിന്റെ സ്വഭാവംകൂടി ഗ്രഹിക്കേണ്ടിയിരിക്കുന്നു. പാത്രിയർക്കീസ് എന്നു് ഒരു പട്ടംകൂടി ഉണ്ടെന്നും ശെമ്മാശൻ കശ്ശീശയാകുമ്പോൾ പട്ടം ഏറുന്നതുപോലെയും, കശ്ശീശ എപ്പിസ്കോപ്പായാകുമ്പോൾ പട്ടം ഏറുന്നതുപോലെയും, ഒരു മെത്രാപ്പോലീത്താ

പാത്രിയർക്കീസാകുമ്പോൾ പട്ടമേൽക്കുന്നുവെന്നു പാത്രിയർക്കീസു കക്ഷികൾ പഠിപ്പിക്കുന്നുണ്ടു്. പാത്രിയർക്കീസിന്റെ സർവ്വാധിപത്യം സ്ഥാപിക്കുന്നതിനുള്ള ഈ ഉപദേശം സുറിയാനിസഭയുടെ വിശ്വാസോപദേശങ്ങളിൽനിന്നും എത്രയും വിദൂരമാണെന്നു പാത്രിയർക്കീസ് കക്ഷിനേതാക്കളായിരുന്ന മാർ ഒസ്താത്തിയോസ്, കോനാട്ടു മല്പാനച്ചൻ എന്നിവരുടെ മൊഴികളും, സൽഗാ ആദിയായ ഗ്രന്ഥങ്ങളും തെളിയിക്കുന്നു എന്നു മേൽ കണ്ടുവല്ലോ.

---

# അദ്ധ്യായം 3.

## മുടക്കിയെന്നു് പറയുന്നതല്ലാതെ എന്നാണെന്നു് ആർക്കും അറിഞ്ഞുകൂടാ.

പാത്രിയർക്കീസു കക്ഷിയുടെ ആധുനികവാദമനുസരിച്ചു് നോക്കിയാൽ ഈ സ്ഥാനഭ്രംശം ഉണ്ടായിട്ടു വർഷങ്ങൾ ഏതാണ്ടു 48 ഓളമായിരിക്കുന്നു. അവശ്യംവേണ്ട അറിയിപ്പുകളോടുകൂടി വി: സഭയുടെ ആകമാന സുന്നഹദോസു ഒരു ക്ലിപ്ത തീയതിയിൽ അഥവാ തീയതികളിൽ കാനോനികമായി സമ്മേളിച്ചു് സഭയെ ആകമാനം സ്പർശിക്കുന്ന അതിഗൗരവതരമായ, പാത്രിയർക്കീസിനെ സ്ഥാനഭ്രംശം ചെയ്യുന്ന ഒരു തീരുമാനം ചെയ്തു പ്രഖ്യാപിച്ചതായിട്ടത്രെ പാത്രിയർക്കീസുകക്ഷി വാദിക്കുന്നതു്. എന്നാൽ ഇതുവരെ ആയിട്ടും മേൽപ്രകാരം ഒരു തീരുമാനം ഉണ്ടായതു് എന്നാണെന്നു് ടി കക്ഷിക്കുതന്നെ പറവാൻ കഴിയുന്നുമില്ല. മാത്രമല്ല, അതു സംബന്ധിച്ചു് പറവാൻ അർഹതയും ചുമതലയും ഉള്ള പ്രമുഖവ്യക്തികൾ പരസ്പരവിരുദ്ധമായും ഇപ്പോഴത്തെ പാത്രിയർക്കീസുതന്നെ 1917-ലും 1942-ലും പൂർവ്വാപരവിരുദ്ധമായും പ്രസ്താവിച്ചിരിക്കുന്നു. 1928-ൽ വട്ടിപ്പണക്കേസിൽ ഉണ്ടായ റിവ്യു വിധിവരെ ചെയ്തിട്ടുള്ള പ്രസ്താവനയും അതിനു് ശേഷമുണ്ടായിട്ടുള്ള പ്രസ്താവനയും പരസ്പരവിരുദ്ധങ്ങളാകുന്നു. അതു് താഴെ ഉദ്ധരിക്കുന്നവ കൊണ്ടു് വ്യക്തമാകുന്നില്ലയൊ എന്നും യഥാർത്ഥത്തിൽ ഒരു സുന്നഹദോസ് കൂടിയിട്ടുണ്ടായിരുന്നു എങ്കിൽ ഇപ്രകാരം അന്യോന്യവിരുദ്ധമായ പ്രസ്താവനകൾക്കു് ഇടയാകുമായിരുന്നുവൊ എന്നും വായനക്കാർ ചിന്തിക്കുക. ഈ 48 വർഷകാലത്തെ മൂന്നു് കാലഘട്ടങ്ങളായി തിരിക്കാം. 1) സ്ഥാനഭ്രംശം ഉണ്ടായതായി പറയുന്ന 1903-മു

തൽ അദ്ദേഹം ഇങ്ങോട്ടു് എഴുന്നെള്ളുന്നു എന്നു് മനസ്സിലായ 1911-വരെ. 2) അദ്ദേഹം ഇവിടെ കാതോലിക്കാവാഴ്ചയും മററും നടത്തിയ 1912 മുതൽ 1928-ലെ റെവ്യൂ വിധിവരെ. 3) റെവ്യൂവിധിമുതൽ ഇക്കാലംവരെ.

## I. 1903—1911 വരെ.

1903 മുതൽ 1911-വരെയുള്ള 9 കൊല്ലക്കാലത്തിൽ കക്ഷിഭിന്നത കൂടാതെ യോജിച്ചുകഴിഞ്ഞ ആദ്യത്തെ 7 വൎഷക്കാലത്തും അതിനു് ശേഷം ഭിന്നിച്ചു് യോഗങ്ങൾ കൂടിയും ലേഖനങ്ങൾ എഴുതിയും അനേകം ലഘുലേഖകൾ പ്രസിദ്ധംചെയ്തും അന്യോന്യം ശാപശകാരങ്ങൾ വൎഷിച്ചും കഴിച്ചുകൂട്ടിയ ആ രണ്ടുവൎഷങ്ങൾക്കിടയിലും അബ്ദൽമിശിഹായെ ഇന്നപ്പോൾ മാററി എന്നോ, സുന്നഹദോസ് മാററി എന്നോ, ഇന്ന കാരണത്താൽ മാററി എന്നോ പ്രസ്താവിച്ചിട്ടുള്ളതായി കാണുന്നില്ല. നിൽക്കക്കള്ളിയില്ലാതെ വന്നപ്പോൾ മി. ഇ. എം. ഫിലിപ്പു് മി. കെ. എൻ. ഡാനിയേലിൻെറ അടുക്കൽ ചില വിദ്യകൾ എടുത്തു് ഇവിടെ വിസ്മരിച്ചുകൊണ്ടുവാ ഇതെഴുതുന്നതു്.

## II. 1911—1928 വരെ.

1911 മുതൽ 1928 വരെയുള്ള 18 വൎഷങ്ങൾക്കിടയിൽ മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായുടെ കക്ഷി പറഞ്ഞുവന്നതു്, 1905-ാമാണ്ടിൽ ഒരു സുന്നഹദോസു കൂടി അബ്ദൽമിശിഹാ ബാവായെ [illegible] മാററിയതായിട്ടാണു്.

(1) ക്രി. 1917-ൽ 1092 മകരം 26-ാംനു പാത്രിയൎക്കീസുകക്ഷി പ്രമാണിയും ട്രസ്റ്റിയുമായിരുന്ന മി. സി. ജെ. കുര്യനെ വട്ടിപ്പണക്കേസിൽ വിസ്തരിച്ചപ്പോൾ "അദ്ദേഹം, അബ്ദൽമശിഹാ സ്ഥാനഭ്രഷ്ടനാക്കപ്പെട്ടതു് 1080 (1905)-മാണ്ടിടയ്ക്കാണു്. അതു കഴിഞ്ഞു് ഏകദേശം 2 കൊല്ലത്തോളം പാത്രിയൎക്കീസില്ലാതെ കഴിഞ്ഞു" എന്നാണു് മൊഴി കൊടുത്തതു്.

(2) മലങ്കരസഭയിൽ വലിയ സ്ഥാനവും പാത്രിയൎക്കീസുപക്ഷനേതൃത്വവും സഭാകാൎയ്യങ്ങളിൽ അനിതരസാധാരണമായ അറിവും ഉണ്ടായിരുന്ന കോനാട്ടു മല്പാനച്ചൻ ഇതെപ്പററി 1917-ൽ

1092 കുംഭം 19-ാംനു- ബോധിപ്പിച്ചതു് "അബ്ദൽമിശിഹായെ നീക്കം ചെയ്തു് അബ്ദുള്ളാ പാത്രിയർക്കീസായിട്ടു എത്രപത്തു കൊല്ലമായി ആണ്ടു ഓർമ്മയില്ല" എന്നാണു് 8-10 കൊല്ലമായി എന്നു് 1917-ൽ പറയുമ്പോൾ 1907—1909 ഈ ഘട്ടത്തിലാണു് അബ്ദൽമിശിഹായെ നീക്കം ചെയ്തു് പാത്രിയർക്കാസിംഹാസനം അബ്ദുള്ളാ കരസ്ഥമാക്കിയതെന്നു വരുന്നു. വീണ്ടും മീനം 10-ാംനു- ക്രോസ്സു് ചെയ്തപ്പോൾ "എന്നാണു് മാറ്റിയതു്" എന്ന ചോദ്യത്തിനു "ആണ്ടു പറവാൻ നിശ്ചയമില്ല. ...അബ്ദൽമിശിഹായെ മാറ്റിയെന്നു് ആദ്യം എങ്ങനെ അറിഞ്ഞു എന്നു് നിശ്ചയമില്ല" എന്നായിരുന്നു മറുപടി. കുംഭം 19-ാംനു- ആണ്ടു മുതലായവ ഓർക്കുന്നില്ല, എന്നു് ബോധിപ്പിച്ചശേഷം വിസ്താരം തുടർന്നുകൊണ്ടിരിക്കയും മൂന്നു ആഴ്ചകൾക്കു ശേഷം (തൽസംബന്ധമായ വല്ല അറിയിപ്പും ഉണ്ടായിട്ടുണ്ടെങ്കിൽ അതു് അന്വേഷിച്ചു അറിയുന്നതിനുള്ള സാവകാശത്തിനുശേഷം) വീണ്ടും അതെപ്പറ്റി ചോദിച്ചപ്പോഴും ആണ്ടുപോലും പറവാൻ നിശ്ചയമില്ല എന്നു് സഭയിൽ മല്പാനച്ചനെ പോലെ വലിയൊരു സ്ഥാനമുള്ള ഒരു വ്യക്തി പറവാൻ ഇടയായി എങ്കിൽ അതു് അങ്ങനെ ഒരു സംഭവം ഉണ്ടാകാഞ്ഞതുകൊണ്ടു് മാത്രം ആണു്. സംശയമില്ല.

(3) 1918-നു് 1094 വൃശ്ചികം 26-ാംനു- അന്ത്യോഖ്യാ സിംഹാസന പ്രതിനിധിയായിരുന്ന ഔസ്താത്തിയോസ് തിരുമേനി ബോധിപ്പിച്ചിരിക്കുന്നതു്: അബ്ദൽമിശിഹാ "മുടക്കപ്പെടുന്നതുവരെ പാത്രിയർക്കീസായിരുന്നു അതു് 1905-വരെ ആണു" എന്നത്രെ (ഇദ്ദേഹത്തെ പാത്രിയർക്കാ സ്ഥാനത്തുനിന്നു മാറ്റിയിട്ടു 2 വർഷങ്ങൾക്കുശേഷം പാത്രിയർക്കീസായി തീർന്നതായി പറയുന്ന അബ്ദുള്ളാബാവായെ അനുസരിക്കാതിരുന്നതിനാലാണു് മുടക്കുണ്ടായതു് എന്നു് മല്പാനച്ചൻ 1917-ക്കു് 1092 മീനം 10-ാംനു- ബോധിപ്പിച്ചിട്ടുണ്ടു് എന്നുള്ളതു് ഓർക്കേണ്ടതാണു്.) വീണ്ടും വൃശ്ചികം 30-ാംനു- ചോദിച്ചപ്പോൾ "അബ്ദൽമിശിഹായെ മുടക്കിയതു് 1905-ൽ ആണെന്നാണു് എന്റെ ഓർമ്മ. അന്നു് ഞാൻ മലങ്കരെ ആയിരുന്നു. അതിനെ സംബന്ധിച്ചു എനിക്കു് എഴുത്തൊന്നും വന്നിട്ടില്ല" എന്നും വീണ്ടും ധനു 2-ാംനു-, "സുന്നഹദോസ് കൂടിയെന്നും അബ്ദൽമിശിഹാബാവായെ മുടക്കി എന്നും മറ്റുമുള്ള അറിവു് സിംഹാസനത്തിങ്കൽവച്ചുള്ള അറിവാണു്. ഞാൻ അവിടെ പോയതിനു ശേഷം കിട്ടിയ അറിവാണു്. ഞാൻ മലയാളത്തായിരുന്നപ്പോൾ എനിക്കു അതിനെപ്പറ്റി അറിവു് ഒന്നും കിട്ടി

യിട്ടില്ല. ശീമയിൽ ചെന്നു് വിവരം അറിഞ്ഞ ശേഷം മലയാളത്തു ആരുടെയും പേർക്കു ഞാൻ എഴുതി അയച്ചിട്ടില്ല" എന്നും പറഞ്ഞിരിക്കുന്നു. ഇപ്രകാരം സംശയരഹിതമായി പ്രസ്താവിച്ചിരിക്കുന്നതു് 1889 മുതൽ പാത്രിയർക്കീസിന്റെ നിയോഗപ്രകാരം മലയാളത്തെ സിംഹാസനപ്രതിനിധിയെന്ന നിലയിൽ ഈ മൊഴി കൊടുത്ത തീയതിവരെയും തുടർന്നു് പിന്നീടും ഔദ്യോഗികമായി എഴുത്തുകുത്തുകൾ നടത്തിക്കൊണ്ടിരുന്ന ദേഹമാകുന്നു. (വൃശ്ചികം 29-ലെ മൊഴി കാണുക) ഇദ്ദേഹം മലയാളത്തുനിന്നും സിറിയായിക്കു പോയതു് 1906 മേടമാസത്തിൽ ആയിരുന്നു (1906-ലെ ഇടവക പത്രിക പുറം 137) അദ്ദേഹം സിറിയായിക്കു പോയി തിരിച്ചു വന്നിട്ടും ഇക്കാര്യത്തെപ്പറ്റി നല്ല ഓർമ്മ ഇല്ലാത്തവിധത്തിലാണു സംസാരിക്കുന്നതു്. ഈ സംഗതികളുടെ വെളിച്ചത്തിലാണു് മേൽ ചേർത്ത മൊഴി വായിച്ചു ഗ്രഹിക്കേണ്ടതെന്നു് പറയേണ്ടതില്ലല്ലോ. ഔദ്യോഗികപ്രതിനിധിസ്ഥാനത്തു് ഔദ്യോഗികകത്തിടപാടുകൾ നടത്തിക്കൊണ്ടിരുന്ന സ്ലീബാശെമ്മാശനായിരുന്ന മാർ ഒസ്താത്തിയോസ് 1906 മേടത്തിൽ മലങ്കര വിടുന്നതുവരെ അബ്ദൽമ്ശിഹാ ബാവായുടെ സ്ഥാനഭ്രംശം സംബന്ധിച്ചു യാതൊരു എഴുത്തുകളാകട്ടെ വിവരങ്ങളാകട്ടെ ലഭിച്ചിട്ടില്ല എന്നു അസന്ദിഗ്ധമായി അദ്ദേഹംതന്നെ പ്രസ്താവിച്ചിരിക്കുന്നു. പ്രസ്തുതകാലത്തു സിറിയായും, സിംഹാസനവും, മലങ്കരയും തമ്മിൽ ധാരാളം എഴുത്തുകുത്തുകൾ നടന്നുകൊണ്ടിരുന്നു. അദ്ദേഹം "അറിഞ്ഞപ്പോൾ" പോലും മലയാളത്തെക്കു അറിയിച്ചില്ല എന്നു പറയുന്നതും ഇവിടെ വിസ്മരിക്കാവുന്നതല്ല. ഇവയുടെ വെളിച്ചത്തിൽ "സ്ഥാനഭ്രംശസ്വപ്നഹദോസിന്റെ" യാഥാർത്ഥ്യം എത്രമാത്രമുണ്ടെന്നു് വായനക്കാർ വിധിക്കുക.

(4) 1917-ൽ ഇപ്പോഴത്തെ പാത്രിയർക്കീസ് അപ്രേം റമ്പാനായിരിക്കുമ്പോൾ എഴുതി സിംഹാസനത്തിങ്കൽനിന്നും അച്ചടിച്ചു് പ്രസിദ്ധംചെയ്ത ചരിത്രത്തിൽ അബ്ദൽമ്ശിഹാബാവാ പാത്രിയർക്കീസായി വാണതു് 1895 മുതൽ 1905 വരെ എന്നു് വ്യക്തമായി പറഞ്ഞിരിക്കുന്നു എന്നു് ഇപ്പോൾ ബെയ്റൂട്ടിലെ മെത്രാനായ അബ്ദൽഹാദ് റമ്പാൻ (ഇവിടെ താമസിച്ചിരുന്ന ദേഹം) 1942-ൽ അദ്ദേഹത്തിന്റെ പ്രത്യക്ഷ സത്യത്തിൽ പറഞ്ഞിരിക്കുന്നു (പ്ര. സ. II 47, 48) ബഃ അപ്രേം റമ്പാച്ചൻ 25 വർഷം കഴിഞ്ഞു്, പാത്രിയർക്കീസായപ്പോൾ പറയുന്നതു് എന്തെന്നു് പിന്നാലെ കാണാം. പ്രസ്തുത ചരിത്രം എഴുതി 8 വർഷ

നഭ്രംശം ചെയ്തതായി സഭയ്ക്കു് എന്തെങ്കിലും ഒരു രേഖ ഉള്ളതായി അന്നു് സിംഹാസനാധിപനായിരുന്ന ഏലിയാസ് പാത്രിയർക്കീസിനു അറിവുണ്ടായിരുന്നു എന്നുവരികിൽ അതു എടുത്തു കാണിക്കാതെ ഈ അർത്ഥരഹിതമായ വാദഗതി സ്വീകരിക്കയില്ലായിരുന്നു എന്നുള്ളതു് വ്യക്തമാണു്.

2) 1932 ആയപ്പോഴേക്കും "1905-ലെ സുന്നഹദോസ്" അപ്രത്യക്ഷമായി. തൽസ്ഥാനത്തു 1903-ലെ സുന്നഹദോസ് നടപടി പകർപ്പു മാർ യൂലിയോസ് വഴി പ്രത്യക്ഷപ്പെട്ടു. "ഈ കല്പന തുർക്കിഗവണ്മെന്റിൽനിന്നു് മാർ യൂലിയോസ് മെത്രാൻ വഴിയായി തിരുവിതാംകൂർ ഹൈക്കോടതിയിലേക്കു് അയച്ചുകൊടുത്തിട്ടുള്ളതാണു്" (സു. സ. മാ. 6: 267) എന്നുവരെപോലും പറയുന്നതിനു സങ്കോചമില്ലാത്തതു് ശോചനീയമാണു്. ഏതായാലും മാർ യൂലിയോസിനു് അയച്ചുകൊടുത്തതു് പാത്രിയർക്കീസാണു് എന്നാണു അദ്ദേഹം പറയുന്നതു് (അദ്ദേഹത്തിന്റെ 1942-ലെ മൊഴി) എന്നുള്ളതും അതു് പാത്രിയർക്കീസ് കാണുകയോ കേൾക്കുകയോ ചെയ്തിട്ടുള്ളതായിട്ടുപോലും അതിൽ ഒന്നും കാണുന്നില്ലെന്നുള്ളതും പരിഗണനാർഹമാണു്. ഏതായാലും മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായുടെ ശ്രേഷ്ഠാനുമതിയോടുകൂടി പാത്രിയർക്കീസ് കക്ഷിയുടെ നാവായി പ്രസിദ്ധം ചെയ്തുവന്ന സുറിയാനി സഭാമാസികയിൽ അതു് ആദ്യമായി 1932-ൽ പരസ്യം ചെയ്തു (1932-ലെ സുറിയാനി സഭാമാസിക പുറം 227) 1903-ൽ നടന്നതായി പറയുന്ന സുന്നഹദോസിന്റെ നിശ്ചയങ്ങൾ, അതിനുശേഷം അതിഗൗരവമായ സംഭവവികാസങ്ങൾ ഉണ്ടായിട്ടുപോലും, 29 വർഷക്കാലത്തെ അജ്ഞാതവാസം കഴിഞ്ഞു്, 1932-ൽ മാത്രമേ പകർപ്പുരൂപത്തിൽ പോലും സൂര്യപ്രകാശം കാണുന്നുള്ളു എന്നതും അർത്ഥവത്താണു്.

3) 1938-ൽ ഇപ്പോഴത്തെ തഹല്യപ്പായുടെ പ്രത്യേക അധികാരത്തിൽ പ്രസിദ്ധംചെയ്ത "ദി സിറിയൻ ചർച്ച് ഓഫ് മലബാർ" എന്ന പുസ്തകത്തിൽ "1903-ൽ സഭയിലെ മെത്രാപ്പോലീത്തന്മാർ സുന്നഹദോസുകൂടി വേണ്ട അന്വേഷണം നടത്തി അബ്ദൽമിശിഹായെ മാറ്റുന്നതിനു് തീരുമാനിച്ചു" എന്നു് എഴുതിയിരിക്കുന്നു. (പുറം. 8) എല്ലാവരും കൂടി എന്ന ഭാവത്തിൽ പറഞ്ഞിരിക്കുന്നു എങ്കിലും (മെത്രാപ്പോലീത്തന്മാർ മൂന്നു മാത്രമേ കൂടിയുള്ളു എന്നു് തഹല്യപ്പായുടെ 1942-ലെ മൊഴിയിൽ ഉണ്ടു്.)

4) 1929—ൽ എഴുതിയതായി 1938—ൽ പ്രസിദ്ധം ചെയ്തിരിക്കുന്നതിൽ, സിറിയായിലെ ഒരു മെത്രാൻ സിംഹാസനഡയറിയിൽ നിന്നു് എഴുതി എടുത്തതു് എന്നു പറഞ്ഞു് ആരൊ കൊണ്ടു ചെന്നതിന്റെ, “ശരി തർജ്ജിമ” എന്നത്രേ 1929-ൽ മൂസലിലെ ഒരു മജിസ്ട്രേട്ട് സാക്ഷ്യപ്പെടുത്തിയിരിക്കുന്നതു്. മേല്പറഞ്ഞ ദി സിറിയൻ ചർച്ച് ഓഫ് മലബാർ എന്ന പുസ്തകത്തിൽ തന്നെ അപ്പൻഡിക്സ് “എ” ആയി ചേർത്തിരിക്കുന്ന ടി രേഖയിൽ 1903 ഒക്ടോബർ 10 (കന്നി 27)-ാംനു- സുന്നഹദോസു കൂടി അബ്ദൽമിശിഹായുടെ സ്ഥാനഭ്രംശ കാര്യം തീരുമാനിച്ചതായി പറയുന്നു.

5) 1942 മകരത്തിൽ അബ്ദൽ അഹാദ് റമ്പാച്ചൻ എഴുതി മഞ്ഞനിക്കര ദയറായിൽനിന്നും പ്രസിദ്ധം ചെയ്ത “പ്രത്യക്ഷസത്യം” II—44—ൽ “1903—ൽ..........സുന്നഹദോസ് വിളിച്ചുകൂട്ടി അദ്ദേഹത്തെ (അബ്ദൽ മിശിഹായെ) സ്ഥാനഭ്രഷ്ടനാക്കി” എന്നു പറയുന്നു.

6) 1942—ൽ യൂലിയോസ് തിരുമേനിയെ വിസ്തരിച്ചപ്പോൾ നൽകിയ മറുപടി ഇതിൽ നിന്നെല്ലാം എത്രമാത്രം വ്യത്യസ്ഥമാണെന്നു കാണുക!

ചോ—അബ്ദൽമിശിഹാബാവാ “എന്നുവരെ പാത്രിയർക്കീസായിരുന്നു? ഉ. 1903 അഗസ്റ്റിൽ അദ്ദേഹം സ്ഥാനഭ്രഷ്ടനായി.

ചോ—അദ്ദേഹം എങ്ങനെയാണു് സ്ഥാനഭ്രഷ്ടനായതു്? ഉ. അഗസ്റ്റിൽ സുന്നഹദോസ് കൂടി സ്ഥാനഭ്രഷ്ടനാക്കിയതാണു്.” പക്ഷെ പകർപ്പ് പറയുന്നതു്: ഒക്ടോബറിൽ എന്നാണു്.

7) 1932—ലെ സുറിയാനി സഭാമാസിക 227-ാം പുറത്തു “സുന്നഹദോസ് നടപടി” പകർപ്പിൽ ചേർത്തിരിക്കുന്ന 1903 തുലാം 10—ാംനു- ഈ സുന്നഹദോസ് കൂടി ആലോചിച്ച് മേൽപ്പറഞ്ഞ (അബ്ദൽമിശിഹായെ നീക്കിയതായിട്ടുള്ള) നിശ്ചയങ്ങൾ ചെയ്തു എന്നു പറയുന്നു.

8.) 1917—ൽ ചരിത്രമെഴുതിയപ്പോൾ 1895 മുതൽ 1905വരെ അബ്ദൽമ്ശിഹാ പാത്രിയർക്കീസ് സിംഹാസനാധിപനായി നിർബാധം ഭരിച്ചുവന്നതായും മററും എഴുതിയ ബ. അപ്രേം റമ്പാച്ചൻ പാത്രിയർക്കാ സിംഹാസനത്തിൽ കയറിയപ്പോ

ൾ, 1942 മേടം 3-ാംനു-യിലെ കല്പനയിൽ 1903-ൽ സുന്നഹദോസ അബ്ദൽമ്ശിഹായെ സ്ഥാനഭ്രംശം ചെയ്തു എന്നു് എഴുതിയിരിക്കുന്നു. ഇപ്രകാരം പൂർവ്വാപരവിരുദ്ധമായ പ്രസ്താവനകളും പ്രസിദ്ധീകരണങ്ങളും ഉണ്ടാവാൻ ഇടയായതു് പ. സഭയുടെ സുന്നഹദോസു കൂടി സ്ഥാനഭ്രംശം ചെയ്തിട്ടില്ലാത്തതിനാൽ മാത്രമാണെന്നു് എത്രയും സ്പഷ്ടമല്ലയോ?

## IV.

1) 1895—ൽ 19—ാമത്തെ സുന്നഹദോസും 1906—ൽ 20—ാം സുന്നഹദോസും നടന്നതായി സിംഹാസനഡയറിയും മറ്റു റിക്കാർട്ടുകളും പരിശോധിച്ചു് ചരിത്രമെഴുതിയ ഇപ്പോഴത്തെ പാത്രിയർക്കീസ് ടി ചരിത്രം 11—ാം അദ്ധ്യായത്തിൽ പറയുന്നു. സിംഹാസനഡയറി പലതില്ല, ഒന്നേ ഉള്ളൂ എന്നു് പാത്രിയർക്കീസ് കക്ഷിതന്നെ സമ്മതിക്കുന്നു. ആ സ്ഥിതിക്കു് അതിൽ എഴുതി രേഖപ്പെടുത്തിയിരിക്കുന്ന ഓരോ സുന്നഹദോസ് നടപടിയുടെയും ഉള്ളടക്കവും വിഷയവും എന്തുതന്നെ ആയിരുന്നാലും ടി സുന്നഹദോസുകൾക്കു് തുടർച്ചയായി ക്രമനമ്പരുകൾ ഇട്ടുപോരുകയല്ലാതെ ഇടയ്ക്കിടയ്ക്കു പല ക്രമനമ്പരുകൾ ഇടുക സംഭവ്യമല്ല. അതിനാൽ ഇപ്പോഴത്തെ പാത്രിയർക്കീസു് 1917—ൽ ചരിത്രമെഴുതിയപ്പോൾ 19—ാമത്തെ സുന്നഹദോസ് അബ്ദൽമിശിഹാ ബാവായെ വാഴിക്കുന്നതിനു് 1895—ലും 20—ാമത്തെ സുന്നഹദോസ് അബ്ദുള്ളാ ബാവായെ വാഴിക്കുന്നതിനു് 1906—ലും കൂടിയെന്നു് എഴുതിയിരിക്കുന്നതു് സത്യമായിരിക്കെ അതിനിടയ്ക്കു് അതായതു് 19-ാമത്തെ സുന്നഹദോസിനും 20—ാമത്തെ സുന്നഹദോസിനുമിടയ്ക്കു് മർ യൂലിയോസ് പറയും പ്രകാരം 1903-ൽ മറ്റൊരു സുന്നഹദോസ് കൂടി ഉണ്ടാകയും ചെയ്തു എങ്കിൽ അതു പത്തൊമ്പതാമത്തെ സുന്നഹദോസ് ആകേണ്ടിയിരിക്കുന്നു!!

(2) ടി "സ്ഥാനഭ്രംശം" സംബന്ധിച്ചു് ഒടുവിൽ കാണുന്നതു് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായുടെ ശ്രേഷ്ഠാനുമതിയോടുകൂടി അദ്ദേഹത്തിന്റെ ആസ്ഥാനത്തുനിന്നും 1950 ജൂലൈയിൽ പുറപ്പെട്ട "സഭാചന്ദ്രിക"യിൽ ആണു്. അതിൽ "ആ വി. പാത്രിയർക്കീസ്(അബ്ദൽ മിശിഹാ ബാവാ) ആകട്ടേ 1903—ൽ വി. സിംഹാസനത്തിൽനിന്നു ബഹിഷ്കൃതനാകുകയും" എന്നുംമറ്റും പറഞ്ഞിരിക്കുന്നു. (ചന്ദ്രിക 3. 113) 1905—ലും അദ്ദേഹം വി. പാത്രിയർക്കീസായിത്തന്നെ സ്ഥിതി ചെയ്യുന്നു എന്നും അന്നു

നവരെയെങ്കിലും മാർ യൂലിയോസും മററും പറയുംപ്രകാരം യാതൊരു വിധ ഭ്രഷ്ടാ മുടക്കോ മററലോ ഒന്നും ഉണ്ടായിട്ടില്ലെന്നും സ്പഷ്ടമായി അത്താനാസ്യോസ് മെത്രാച്ചൻെറ കക്ഷി സമ്മതിക്കുന്നതായി വ്യക്തമാകുന്നു. 1932 മുതലുള്ള നവീനവാദഗതി ആലുവാ സിമ്മനാരിയിലും മററും വേണ്ടത്ര ഗ്രഹിച്ചുകഴിഞ്ഞിട്ടില്ലായിരിക്കുമെന്ന് ചന്ദ്രികയിലെ ഈ പ്രസ്താവനകൊണ്ട് അനുമാനിക്കേണ്ടിയിരിക്കുന്നു.

ഈ വാദവും തർക്കവും എല്ലാം ഉണ്ടായിട്ട് വർഷങ്ങൾ പത്തു് അൻപതോളമായി. എന്നിട്ടും സുന്നഹദോസ് കൂടിയതു് "1905-ാംമാണ്ടിടയ്ക്കാണ്", "1905—ലാണ്", "ആണ്ട നിശ്ചയമില്ല", 1906 മേടത്തിൽ "മലയാളം വിടുന്നതുവരെ അതേപ്പററി ഒന്നും അറിഞ്ഞിട്ടില്ല" "൮൦ (1905) മേടത്തിലാണ്", "1903—ലാണ്", "1903 ആഗസ്റ്റിലാണ്", "1903 ഒക്ടോബർ 10 (കന്നി 27)—ാംനു-യാണ്", "1903 തുലാം 10-ാംനു- യാണ്"....... എന്നെല്ലാം പറയുന്നതിൽനിന്നു വെളിവാകുന്നതു് ഇതു സംബന്ധിച്ച് ഒരു സുന്നഹദോസ് കൂടുകയോ ആലോചിക്കുകയോ ഒന്നും ഉണ്ടായിട്ടില്ല എന്നല്ലയോ? അബ്ദൽ മ്ശിഹാ (മിശിഹായുടെ ദാസൻ)യെ സംബന്ധിച്ച മേൽകണ്ട ആരോപണങ്ങൾ വായിക്കുമ്പോൾ സ്മരണയിൽ വരുന്നതു 1920 വർഷങ്ങളോളം മുമ്പ് അദ്ദേഹത്തിൻെറ യജമാനനായ മിശിഹാതമ്പുരാൻ സന്നദ്രീം (സുന്നഹദോസ്)മിൻെറ മുമ്പിൽ "കുററവാളിയായി" നിൽക്കുമ്പോൾ സ്വജനങ്ങളിൽ നിന്നുണ്ടായ പരസ്പര വിരുദ്ധവും അടിസ്ഥാനരഹിതവുമായ വ്യാജസാക്ഷിമൊഴികളല്ലയോ? യജമാനനു് എതിരായിട്ടുള്ള സാക്ഷികൾ ഉണ്ടായി എങ്കിൽ ദാസനു എതിരായും ഉണ്ടാകുമെന്നുള്ളതു തിട്ടമാണല്ലോ....."....ദാസൻ യജമാനനു മീതെയല്ല ....യജമാനനെപ്പോലെയാകുന്നതു ദാസനു മതി... മറച്ചുവച്ചതു് ഒന്നും വെളിപ്പെടാതെയും ഗൂഢമായതൊന്നും അറിയാതെയും ഇരിക്കയില്ലാ" (മത്താ. 10. 24—26.) സത്യം എന്തെന്നു് അറിഞ്ഞശേഷവും അതിനോടു് എതിർക്കുന്നതു് പരിശുദ്ധാത്മാവിനു വിരോധമായ പാപമാകുന്നു എന്നു് ഓർക്കണമേ. തൻെറ നില തെററെന്ന് അറിഞ്ഞിട്ടും മനസാക്ഷിയെ വച്ചുകൊണ്ടു് അതിൽതന്നെ നിന്നുകൊണ്ടു് സത്യത്തോടു് എതിർക്കുന്നതു് ദൈവത്തോടുള്ള എതിർപ്പു തന്നെയാണു്. ഇനിയും ദൈവത്തോടു് എതിർക്കയോ!

# അദ്ധ്യായം 4.

## മുടക്കസുന്നഹദോസ് സംബന്ധിച്ച സകല പ്രസ്താവനകളും പരസ്പരവിരുദ്ധം

### I. മുടക്ക സുന്നഹദോസിലേക്കുള്ള ക്ഷണം

എ. മലങ്കരസഭയെ "അതിലേക്ക് ക്ഷണിക്കയും മലങ്കരസഭ സമ്മതിക്കയും ചെയ്തിരുന്നുവോ!- "മുടക്ക് സാധുവോ അസാധുവോ" എന്ന പേരിൽ പാമ്പാക്കുട മൽപ്പാനച്ചന്റെ പ്രസ്സിൽ നിന്നും പാത്രിയർക്കീസ് കക്ഷി 12-9-1912—ൽ പ്രസിദ്ധം ചെയ്ത ലഘുലേഖയിൽ അബ്ദൽ മ്ശിഹായെ മുടക്കിയതായി പറയുന്ന സുന്നഹദോസിൽ ജോസഫ് മാർ ദീവന്നാസ്യോസ് തിരുമേനിക്ക് പോയി സംബന്ധിപ്പാൻ കഴിയാഞ്ഞതിനാൽ "അദ്ദേഹം എഴുത്തുമൂലം സമ്മതിക്കയും ഈ സമ്മതം........കോജാ അന്തൂൻ എപ്പിസ്കോപ്പന്മാരുടെ സംഘത്തിൽ പ്രസ്താവിക്കയും ചെയ്തു" (പുറം 15) എന്നു പറഞ്ഞിരിക്കുന്നു. പാത്രിയർക്കീസ് പക്ഷത്തെ ഇപ്പോഴത്തെ ട്രസ്റ്റിയുടെവക മുളന്തുരുത്തി പി. ററി. പ്രസ്സിൽനിന്നും 1931 ധനു 20—ൽ പാത്രിയർക്കീസ് കക്ഷി 1—ാംനമ്പരായി പ്രസിദ്ധം ചെയ്ത ലഘുലേഖയിലും മേൽപ്രകാരംതന്നെ പറഞ്ഞശേഷം "ആ സുന്നഹദോസ് നിശ്ചയത്തെ ആദരിച്ച് മാർ ജോസഫ് ദീവന്നാസ്യോസ് ഒരു കൽപ്പന ഇടവകപത്രികയിൽ പ്രസിദ്ധീകരിച്ചിട്ടുണ്ട്." (പുറം 11) എന്നുകൂടെ പ്രസ്താവിച്ചിട്ടുണ്ട്. 1932—ലെ ടി കക്ഷിനാവായ സുറിയാനിസഭാമാസിക 6:267—ലും 1950-ലെ ടി കക്ഷിനാവായ സഭാചന്ദ്രിക 7—ാംലക്കത്തിലും ഇതുതന്നെ പറയുന്നുണ്ട്. ചന്ദ്രിക പറയുന്നതു് "സുന്നഹദോസു കൂട്ടുവാൻതന്നെ തീരുമാനിക്കയും വിവരം മലങ്കരസഭയെ അറിയിക്കയും ചെയ്തിരുന്നു. എന്നാൽ മലങ്കര സുറിയാനിസഭ അതിൽ സംബന്ധിക്കുന്നതു് കാനോൻ നിർദ്ദേശിച്ചിട്ടുള്ളപ്രകാരം സമ്മതപത്രം മൂലമാണു്" എന്നത്രെ. 1929—ൽ പാത്രിയർക്കീസ് കക്ഷിയുടെ ഇഗ്നാത്യോസ് സൊസൈററി വകയായി പ്രസിദ്ധം ചെയ്ത "വട്ടശ്ശേരി മെത്രാനും കാതോലിക്കാപ്രതിഷ്ഠയും" എന്ന ലഘുലേഖയിൽ അബ്ദൽമ്ശിഹാ ബാവായെ നീക്കിയ "ആ സുന്നഹദോസ് നിശ്ചയത്തെ മാർ ജോസഫ് ദീവന്നാസ്യോസ് ആദരിച്ച് ഒരു കൽപ്പന ഇടവകപത്രികയിൽ പ്രസിദ്ധീകരിച്ചിട്ടുണ്ട്."

(പുറം 2) എന്നു പറയുന്നു. പാത്രിയർക്കീസുപക്ഷത്തെ മേൽവാത്തെിരിക്കുന്ന പ്രസ്താവനകളിൽനിന്നു സിദ്ധിക്കുന്നതു്: അബ്ദൽമ്ശിഹായെ മാററുകയോ മററോ ചെയ്യുന്നതിലേക്കായി ഒരു സുന്നഹദോസ് കൂട്ടുവാൻ നിശ്ചയിച്ചു എങ്കിൽ അതു് മലങ്കരസഭയെ അറിയിക്കുമായിരുന്നു എന്നും, ഒരു സുന്നഹദോസ് കൂടി മാററി എന്നുവരികിൽ അതു് അന്നുതന്നെ ഇവിടെ അറിയിക്കുകയും സഭാ ഇടവക പത്രികയിൽ പ്രസിദ്ധീകരിക്കയും ചെയ്യുമായിരുന്നു എന്നും അതിനെ മലങ്കരസഭ അംഗീകരിച്ചു എന്നുവരികിൽ മാർ ജോസഫ് ദീവന്നാസ്യോസ് തിരുമേനി ടി സുന്നഹദോസിനെപ്പററിയും അതിന്റെ തീരുമാനപ്രകാരം മാററിയതിനെ സംബന്ധിച്ചും കല്പന പുറപ്പെടുവിച്ചു വിവരം സഭാംഗങ്ങളെ അറിയിക്കുമായിരുന്നു എന്നുമുള്ള അവരുടെ സമ്മതമാണു്. അതിനാൽ പാത്രിയർക്കീസുകക്ഷിയുടെ പ്രസിദ്ധീകരണങ്ങളിൽ കാണുന്നപ്രകാരമുള്ള ക്ഷണവും പ്രസിദ്ധീകരണങ്ങളും കല്പനകളും ഉണ്ടായിട്ടുണ്ടെന്നു തെളിയിക്കാത്തപക്ഷം അതിൽ പറയുന്നപ്രകാരം ഒരു സുന്നഹദോസ് കൂടുകയൊ മാററുകയൊ യാതൊന്നും ഉണ്ടായിട്ടില്ലെന്നു് അവർ സമ്മതിക്കേണ്ടിയിരിക്കുന്നു.

## പ്രസ്താവനകൾ തെളിയിക്കുമോ?

(ബി) 1905-വരെ സിംഹാസനനഷ്ടം സംബന്ധിച്ചു യാതൊരറിവുമില്ല. 1903-ൽ നടന്നതായി പറയുന്ന സുന്നഹദോസിലേക്കുള്ള "ക്ഷണക്കത്തിനു്" ഇവിടെനിന്നും അയച്ച മറുപടി അവിടെ സമയത്തിനു് മുസൽകാരൻ അത്തുനു് കിട്ടിയെന്നും, അതിനുശേഷം ഒക്ടോബർ 10 (കന്നി 27)—ാംനു- സുന്നഹദോസ് കൂടി അബ്ദൽമ്ശിഹായെ പാത്രിയർക്കാസ്ഥാനത്തുനിന്നു മാററി എന്നും, അവിവരം ഇവിടെ മാർ ജോസഫ് ദീവന്നാസ്യോസിന്റെ കല്പനയും ഇടവക പത്രികയുംമൂലം അറിയിച്ചിട്ടുണ്ടെന്നുമാണല്ലോ പറയുന്നതു്. എന്നാൽ അബ്ദൽമ്ശിഹായുടെ "സിംഹാസനനഷ്ടം സംബന്ധിച്ചു്" എന്തെങ്കിലും ആദ്യമായി ഇടവക പത്രികയിൽ കാണുന്നതു് 1905 ഇടവത്തിൽ മാത്രമാണു്. 1905—ൽ ഫർമാൻ നഷ്ടത്തെപ്പററി കേട്ടപ്പോൾ തന്നെയും ഇടവകപത്രിക പറയുന്നതു സിംഹാസനം നഷ്ടപ്പെട്ടുപോയ പാത്രിയർക്കീസ് എന്നല്ല എന്നാലൊ "അന്ത്യോഖ്യാസിംഹാസനത്തിൽ വാഴുന്ന ("വാണുകൊണ്ടിരുന്ന" എന്നുമല്ല) രണ്ടാമത്തെ അബ്ദൽമ്ശിഹാ എന്ന പേരായ ഇഗ്നാത്തിയോസ് പാത്രിയർക്കീസ് ബാവാ തിരുമേനിയെ തുർക്കി ഗവണ്മെന്റു് സ്ഥാനഭ്രഷ്ടനാക്കിയിരിക്കുന്നു.... അതേ

പിച്ചിരിക്കുന്ന കാരണം രാജദ്രോഹമാണെന്ത്രെ....." എന്നു പറഞ്ഞുകൊണ്ടു് തുർക്കിയുടെ പ്രവൃത്തിയെ, സുൽത്താന്റെ അതിനീചമായ കയ്യേററവും സഭയോടു ചെയ്ത അക്രമവും ആയി വിവരിച്ചിരിക്കുന്നു. മേൽ ഉദ്ധരിച്ചിട്ടുള്ള പാത്രിയർക്കീസ്, കക്ഷി പ്രസിദ്ധീകരണങ്ങളിൽ പറയുന്നപ്രകാരം ഉണ്ടായിട്ടുണ്ടെങ്കിൽ അതിനു് രണ്ടുകൊല്ലങ്ങൾക്കുശേഷം സഭാനാവായ ഇടവകപത്രികയിൽ അതിനു കടകവിരുദ്ധമായി ഇപ്രകാരം പ്രസ്താവിക്കുക സംഭവ്യമോ? "കാണാൻപോകുന്ന പൂരം കേട്ടറിയേണ്ടതില്ല" എന്നു് പറയുംപ്രകാരം ഇതു് ഊഹാപോഹംകൊണ്ടു് തീരുമാനിക്കേണ്ടതില്ല. മാർ ജോസഫ് ദീവന്നാസ്യോസിന്റെ കല്പനയും ഇടവക പത്രികയിൽ പ്രസ്താവനകളും ഉണ്ടെങ്കിൽ അവ ഉണ്ടെന്നു പറയുന്ന കക്ഷി എന്തുകൊണ്ടു് എടുത്തുകാണിക്കുന്നില്ലാ?

സി) ഈ വിഷയം സംബന്ധിച്ചു് ഇപ്പോഴത്തെ തഹല്ലൂപ്പാ മാർ യൂലിയോസിനെ വിസ്തരിച്ചപ്പോൾ സ്ഥാനഭ്രംശ സൂന്നഹദോസിലേക്കു് മലങ്കരസഭയെ ക്ഷണിച്ചിരുന്നോ എന്ന ചോദ്യത്തിനു് "....അങ്ങിനെ ക്ഷണം അയച്ചില്ല". എന്നാണു് എത്രയും വ്യക്തമായി പറഞ്ഞതു്. എങ്കിലും പലക്കും കിട്ടിപോൽ!

ഡി) അബ്ദൽമ്ശിഹായുടെ സിംഹാസനനഷ്ടം സംബന്ധിച്ചു്, അന്നു സിംഹാസന പ്രതിനിധിയെന്ന നിലയിൽ മലയാളത്തു താമസിച്ചു് എഴുത്തുകുത്തുകൾ ഔദ്യോഗികമായി നടത്തിവന്ന മാർ ഒസ്താത്തിയോസ്, 1906 മേടത്തിൽ സിറിയായിക്കു പോയതുവരെ യാതൊന്നും അറിഞ്ഞില്ലെന്നു സത്യം ചെയ്തു്, 1918-ക്കു് കൊല്ലം 1094 വൃശ്ചികം 29-ാംനു- മൊഴി കൊടുത്തിരിക്കുന്നു. അതിനാൽ അന്നുവരെ അതു സംബന്ധിച്ചു് ഔദ്യോഗികമായ യാതൊരുവിധ അറിവും ഇല്ലെന്നു്, അതായതു് അങ്ങിനെ ഒരു സൂന്നഹദോസ് 1906വരെ ഉണ്ടായിട്ടില്ലെന്നു് എത്രയും സ്പഷ്ടമാണു്.

## II. "സൂന്നഹദോസി"ന്റെ അദ്ധ്യക്ഷൻ ആരു്?

അദ്ധ്യക്ഷൻ ആരെന്നു "സൂന്നഹദോസ്" നടപടിയുടെ അടയാളസഹിതം പകർപ്പിൽ പറയുന്നില്ല; സാധാരണ ഏതു യോഗനടപടിയിലുംകാണുന്നപ്രകാരം അദ്ധ്യക്ഷൻ എന്നു് എഴുതി ആരും ഒപ്പുവച്ചിട്ടുമില്ല ഈ സംഗതികൾ പിന്നാലെ പ്രതിപാദിക്കുന്നുണ്ടു്:-

(എ)ടി "സൂന്നഹദോസി"ലെ "അഗ്രാസനർ മൂസലിലെ മാർ ദീവന്നാസ്യോസ് ബഹനാം മെത്രാപ്പോലീത്തായാണു്" എന്നു് അക്കാലത്തെ "തഹല്ലൂപ്പാ" ആയിരുന്ന ഒസ്താത്തിയോസ് 1094 വൃശ്ചികം 27-ാം

ന്നു വിസ്തരിച്ചപ്പോൾ ബോധിപ്പിച്ചിരിക്കുന്നു. എന്നാൽ അദ്ദേഹത്തിനു ശേഷം വന്ന തഹല്ലൂപ്പാ മാർ യൂലിയോസ് "അടയാളസഹിതം" കൊണ്ടുവന്നിരിക്കുന്ന "1903-ലെ സുന്നഹദോസ്" നടപടി പകർപ്പിൽ, സുന്നഹദോസിൽ സംബന്ധിച്ചു നിശ്ചയങ്ങൾ പാസ്സാക്കി ഒപ്പുവച്ചവരായി അഞ്ചുപേരുടെ പേരുകൾ കാണുന്നുണ്ട്. അക്കൂട്ടത്തിൽ മേൽപറഞ്ഞ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ പേരു കാണുന്നില്ല. ഈ അഞ്ചുപേരു കൂടാതെ മറ്റാരും സുന്നഹദോസിൽ സംബന്ധിച്ചിരുന്നില്ല എന്നു മാർ യൂലിയോസ് 1942-ൽ മൊഴികൊടുത്തപ്പോൾ വ്യക്തമായി സമ്മതിക്കുന്നുമുണ്ട്.

ബി. അതല്ലോ നേരമ്പോക്കായിരിക്കുന്നതു് ടി ദീവന്നാസ്യോസ് മെത്രാപ്പോലീത്ത പ്രസ്തുത "സുന്നഹദോസി"ൽ സംബന്ധിക്കപോലും ചെയ്തിട്ടില്ലെന്നു് അതിന്റെ അടയാളസഹിത പകർപ്പുതന്നെ വിളിച്ചുപറയുന്നു എന്നുള്ളതാണു്. സുന്നഹദോസിൽ സംബന്ധിച്ചു് ഒപ്പുവച്ചതായി കാണിച്ചിരിക്കുന്ന അഞ്ചുപേരുടെ കൂട്ടത്തിൽ ഇദ്ദേഹത്തിന്റെ പേരില്ല. സുന്നഹദോസ് കഴിഞ്ഞതിൽ പിന്നീടു് രണ്ടുമൂന്നു മാസക്കാലത്തിനിടയിൽ കുന്ന[illegible]ക്നോസ്പോലീസിലെ എപ്പിസ്ക്കോപ്പാ ടി "സുന്നഹദോസി"ന്റെ നിശ്ചയങ്ങൾക്കു സമ്മതം കൊടുത്തിരിക്കുന്നതായി രേഖപ്പെടുത്തി ശേഷം അതിന്റെ പിന്നാലെ ഏഴാമത്തെ ആളായിട്ടാണു ദീവന്നാസ്യോസ് ബഹനാം പേരെഴുതി "ടി സുന്നഹദോസ് അഭിപ്രായപ്പെട്ടു് ഒപ്പിട്ടിരിക്കുന്നതിനു കീഴ്പ്പെട്ടു ഞാൻ ഒപ്പിട്ടിരിക്കുന്നു" എന്നിങ്ങനെ എഴുതി ഒപ്പിട്ടിരിക്കുന്നതായിട്ടാണു് "അടയാളസഹിതം പകർപ്പി"ൽ കാണിച്ചിരിക്കുന്നതു്". അതിനാൽ "സുന്നഹദോസി"ൽ സംബന്ധിക്കാത്ത ആളുടെ അദ്ധ്യക്ഷതയിൽ നടന്ന സുന്നഹദോസിലത്രെ അബ്ദൽ മ്ശിഹായെ സ്ഥാനഭ്രംശം ചെയ്തു എന്നു കാണുന്നു! എത്ര വിചിത്രം!!

സി) "സ്ഥാനഭ്രംശസുന്നഹദോസി"ന്റെ അദ്ധ്യക്ഷൻ മാർ കൂറിലോസ് ഗീവറുഗീസ് മെത്രാൻ ആയിരുന്നു എന്നു മാർയൂലിയോസിന്റെ അരമനയായ മഞ്ഞനിക്കര ദയറായിൽ നിന്നും അബ്ദൽ അഹാദ് റമ്പാച്ചൻ 1942-ൽ പ്രസിദ്ധംചെയ്ത പ്രത്യക്ഷസത്യം II-ാം 44-ാം പുറത്തു പറയുന്നു. എന്നാൽ സുന്നഹദോസ് നടപടിക്കുറി[illegible] അടയാളസഹിതം പകർപ്പിൽ പേരെഴുതി ഒപ്പിട്ടിരിക്കുന്നതായി കാണിച്ചിരിക്കുന്ന കൂട്ടത്തിൽ ഇദ്ദേഹത്തിന്റെ പേര് ആദ്യവും അല്ല അവസാനവും അല്ല. ആകെ അഞ്ചു പേർ ഉള്ളതിൽ ഇദ്ദേഹത്തിന്റേതു നാലാമത്തേതാണു്. നമ്മുടെ നാട്ടി

ലെല്ലാം അദ്ധ്യക്ഷൻ അംഗങ്ങൾ എല്ലാം ഒപ്പുവച്ചു കഴിഞ്ഞശേഷം ഒടുവിലായിട്ടാണു് ഒപ്പുവയ്ക്കുന്നതു്. അറബിദേശത്തു നേരെ മറിച്ചാണു് എന്നു വയ്ക്കുക. ഏതായാലും അദ്ധ്യക്ഷൻ പേരെഴുതി ഒപ്പുവയ്ക്കുന്നതു് ആദ്യമോ അവസാനമോ അല്ലാതെ ഇടയ്ക്കു വരുന്നതു് എങ്ങിനെ എന്നു മനസ്സിലാകുന്നില്ല. അദ്ധ്യക്ഷന്റെ പേരു മറ്റാരും പറഞ്ഞിട്ടുള്ളതായി അറിവില്ലാത്തതിനാൽ ഈ ഭാഗം ഇവിടെ അവസാനിപ്പിക്കുന്നു.

## III. സുന്നഹദോസിലെ അംഗങ്ങൾ ആരെല്ലാം

എ) "മെത്രാന്മാരെല്ലാവരും" എന്നു:- പാത്രിയർക്കാസിംഹാസനവുമായുള്ള എഴുത്തുകുത്തു കാര്യങ്ങളിൽ എന്നുവേണ്ട സഭാസംബന്ധമായ എല്ലാകാര്യങ്ങളിലും തന്നെ ഒരു പ്രഥമസ്ഥാനമുണ്ടായിരുന്ന ആളും പാത്രിയർക്കീസുപക്ഷത്തെ പ്രമുഖനേതാവും ട്രസ്റ്റിയുമായിരുന്ന കോനാട്ടു മല്പാനച്ചൻ നിസ്സംശയം പറയുന്നു. 1916-ക്കു് കൊല്ലം 1092 ധനു 10-ാംനു വിസ്താരമദ്ധ്യേ ബോധിപ്പിച്ചിരിക്കുന്നതു്. — അബ്ദൽമ്ശിഹായെ മാറ്റാൻ "മെത്രാന്മാർ എല്ലാവരും സുന്നഹദോസുകൂടി ആ സുന്നഹദോസിലാണു് മാറ്റിയതു്" എന്നാണു്. അക്കാലത്തു സിറിയായിൽ പതിമൂന്നു മേൽപ്പട്ടക്കാരിൽ കുറയാതെയും മലയാളത്തു് നാലു മേൽപ്പട്ടക്കാരും അങ്ങിനെ നമ്മുടെ സഭയിൽ പതിനേഴിൽ കുറയാതെ മേല്പട്ടക്കാരുണ്ടായിരുന്നു. മേൽപ്പറഞ്ഞിരിക്കുന്നതിൽനിന്നും സിദ്ധിക്കുന്നതു് ഈ പതിനേഴുപേരും ഉൾപ്പെട്ട സുന്നഹദോസ് കൂടി തീരുമാനിച്ചാണു് മാറ്റിയതു എന്നാണല്ലോ!

(ബി) ഒൻപതു മേൽപ്പട്ടക്കാർ നേരിട്ടും മലങ്കരസഭ സമ്മതപത്രം മുഖേനയും സംബന്ധിച്ചിരുന്നു:- മാർ അത്താനാസ്യോസ് തിരുമേനിയുടെ ആസ്ഥാനത്തുനിന്നും പുറപ്പെടുന്ന പാത്രിയർക്കീസ് പക്ഷം നാവായ "ചന്ദ്രിക" "ടി സുന്നഹദോസി"ൽ മലങ്കരസഭ സംബന്ധിച്ചതു് കോനാൻ നിർദ്ദേശാനുസരണം സമ്മതപത്രം മുഖേനയാണെന്നു പ്രസ്താവിച്ചശേഷം അതിൽ നേരിട്ടു സംബന്ധിച്ചവരായി ഒന്നു് രണ്ടു് എന്നു നമ്പർ കൊടുത്തുകൊണ്ടു് ഒമ്പതു പേരുടെ പേരുകൾ ചേർത്തിരിക്കുന്നു. (3: 7 കവർ 3-ാംപുറം)

(സി) ടി "സുന്നഹദോസിൽ" മലങ്കരസഭയുടെ പ്രതിനിധിയായി "കോജാ അന്തൂൻ" സംബന്ധിക്കുകയും മലങ്കരസഭയുടെ സമ്മതം

പത്രം വായിക്കുകയും ചെയ്തു എന്നും "ടി സുന്നഹദോസ്" തീരുമാ
നത്തെ ആദരിച്ച് അന്നത്തെ മലങ്കര മെത്രാപ്പോലീത്താ ആയിരുന്ന
മാർ ജോസഫ് ദീവന്നാസ്യോസ് കൽപ്പന പുറപ്പെടുവിക്കുകയും അ
ന്നത്തെ ഇടവക പത്രികയിൽ പ്രസിദ്ധീകരിക്കുകയും ചെയ്തിട്ടു
ണ്ട് എന്നും പാത്രിയർക്കീസുപക്ഷത്തെ ട്രസ്റ്റിയുടെ വക മുളന്തുരു
ത്തി പി.റി. പ്രസ്സിൽനിന്നും പ്രസിദ്ധീകരിച്ച ലഘുലേഖ (ന
മ്പർ. 1 പുറം. 11) യിലും മാർ അത്താനാസ്യോസ് തിരുമേനിയു
ടെ ശ്രേഷ്ഠാനുമതിയോടുകൂടി പ്രസിദ്ധം ചെയ്തുവന്ന സുറിയാനി
സഭാമാസിക (പു. 6 പേ. 207) യിലും പ്രസ്താവിച്ചുകാണുന്നു. എ
ന്നാൽ യഥാർത്ഥത്തിൽ മേൽപ്രകാരം സുന്നഹദോസ് തീരുമാനമോ
സുന്നഹദോസ് തന്നെയോ ഉണ്ടായതായോ സമ്മതപത്രമോ പ്രതി
നിധിയേയോ അയച്ചതായോ അക്കാലത്തുണ്ടായിരുന്ന ഇടവകപ
ത്രികയിൽ യാതൊരുവിധ പ്രസ്താവനയും ഉണ്ടായിട്ടില്ല. കോജാ
അന്ത്രൂൻ എന്നല്ലാ യാതൊരുത്തനും ഒരുവന്റെയും പ്രതിനിധിയാ
യി സംബന്ധിച്ചിട്ടില്ലെന്ന് മാർ യൂലിയോസിന്റെ? "പകർപ്പു"
പോലും ഖണ്ഡിതമായി പ്രഖ്യാപിക്കുന്നുണ്ട്. 5 മേൽപ്പട്ടക്കാർമാത്ര
സംബന്ധിച്ചതായിട്ടത്രെ അതിൽ പറയുന്നത്. ഇടവകപത്രിക
യിൽ എന്തെങ്കിലും പ്രസ്താവന ഉണ്ടായിട്ടുണ്ടെങ്കിൽ ആരെങ്കിലും
അതു കാണിച്ചുതരുന്നതിനു സാദരം അഭ്യർത്ഥിച്ചുകൊള്ളുന്നു. റ
രേമറിച്ച അബ്ദൽമ്ശിഹാക്ക് 1905—ൽ ഉണ്ടായ ഫർമാ
ന്നഷ്ടം കേവലം അവിചാരിതവും അനീതിപരവും സുൽത്താന്റെ
സഭയോടു ചെയ്ത ഒരു കയ്യേറ്റവുമാണെന്ന് 1905—ലെ ഇടവക
പത്രിക 93—96 പുറങ്ങളിൽ പറയുന്നുണ്ട്.

ഡി) ഒമ്പതുപേർ മാത്രമാണ് സംബന്ധിച്ചതു എന്ന്:-

1932—ലെ പാത്രിയർക്കീസുകക്ഷിനായായ സുറിയാനിസഭാമാ
സിക 229—ാംപുറത്ത് "ടി സുന്നഹദോസിൽ സംബന്ധിച്ചവരു
ടെ ഒരു പട്ടികയുണ്ട്. അതിൽ ഒമ്പതുപേർ നേരിട്ടു സംബന്ധിച്ച
തായി പറയുന്നു നേരിട്ടല്ലാതെ സമ്മതപത്രം മുഖേനയോ പ്രതി
നിധികൾ മുഖേനയോ മറ്റോ ഒരുവനും അതിൽ സംബന്ധിച്ചി
ട്ടില്ലെന്നും അനിഷേധ്യമാംവണ്ണം അതിൽനിന്ന് വ്യക്തമായി കാ
ണാം. അതിൽ സംബന്ധിച്ചവരായി പേരു ചേർത്തിരിക്കുന്ന കൂട്ടത്തി
ലും "കോജാ അന്ത്രൂനി"ന്റെ പേരില്ലെന്നുള്ളതും സ്മരണീയമാണ്.

ഇ) അഞ്ചുപേർ നേരിട്ടും നാലുപേർ പ്രതിനിധികൾ മുഖേ
നയും സംബന്ധിച്ചു എന്ന്:- 1929—ൽ "സസ്പെൻഷൻ കേസ്സി"ൽ
ആലപ്പുഴത്തെ തഹസീൽദാർ മാർ യൂലിയോസ് ബോധിപ്പിച്ചിരി

ന്നതു് അഞ്ചു മെത്രാന്മാരും മററു നാലു മെത്രാന്മാരുടെ പ്രതിനിധികളും അങ്ങിനെ ഒമ്പതുപേർ ചേർന്നു സുന്നഹദോസ് കൂടി അബ്ദൽമ്ശിഹാ ബാവായെ മാററി എന്നാണ്.

എഫ്) അഞ്ചു മേല്പട്ടക്കാർ മാത്രമാണ് സംബന്ധിച്ചതു് എന്നു്:-

മാർ യൂലിയോസ് ഔദ്യോഗിക അധികാരത്തോടുകൂടി "ദി സിറിയൻ ചർച്ച് ഓഫ് മലബാർ" എന്ന പേരിൽ പ്രസിദ്ധംചെയ്ത ഇംഗ്ലീഷ് ലഘുലേഖയുടെ ഒടുവിൽ അപ്പെൻഡിക്സ് ഏ ആയി പ്രസ്തുത "സുന്നഹദോസി"ന്റെ ഒരു അടയാളസഹിതം പകർപ്പ് ചേർത്തിട്ടുണ്ടു്. അതിൽ അഞ്ചു മേല്പട്ടക്കാർ മാത്രം ചേർന്നു സുന്നഹദോസ് കൂടി തീരുമാനങ്ങൾ ചെയ്തതായിട്ടാണ് കാണിച്ചിരിക്കുന്നതു്. അഞ്ചുപേരും ഒപ്പുവെച്ച് "സുന്നഹദോസ" നടപടികൾ പൂർത്തിയാക്കിയശേഷം പിന്നീട് മററു നാലുപേർ ടി അഞ്ചുപേർ ചെയ്തതായി പറയുന്ന തീരുമാനങ്ങൾ സമ്മതിച്ചു ഒപ്പുവെച്ചതായും അസന്ദിഗ്ദ്ധമായ ഭാഷയിൽ വിളിച്ചുപറയുന്നുണ്ടു്. ഏതായാലും ഒടുവിൽ (1942-ൽ) മാർ യൂലിയോസിനെ വിസ്തരിച്ചപ്പോൾ ഇതിനനുസരണമായി 5പേർ മാത്രമാണ് സുന്നഹദോസ് കൂടിയതു്. നാലുപേർ പിന്നീടു ചെന്നു് സമ്മതംവച്ചുകൊടുക്കുകയാണ് ചെയ്തതു് എന്നും പറയുന്നുണ്ടു്. ഇങ്ങിനെ എല്ലാം മെത്രാന്മാരും (17-ം) ചേർന്നു് സുന്നഹദോസ് കൂടി എന്നു പറഞ്ഞു് ഇപ്പോൾ അഞ്ചായി.

ഈ ഇരുപതാം നൂററാണ്ടിൽ വി. സഭയുടെ ഒരു എപ്പിസ്കോപ്പൽ സുന്നഹദോസ് കൂടുകയാണെങ്കിൽ (അന്നു സഭയിൽ ഉണ്ടായിരുന്നതു 17 മേല്പട്ടക്കാർ ആണ്) അതിൽ ആരെല്ലാം ഭാഗഭാക്കുകളായി എന്നു് യാതൊരു സംശയത്തിനും വകയില്ലാത്തവിധം അതു് സംബന്ധമായ രേഖകളിൽ വ്യക്തമായി കാണുന്നതല്ലയോ? ആ വിഷയത്തെപ്പററി പല സംശയങ്ങളും വാദങ്ങളും ഉണ്ടായ ശേഷമെങ്കിലും അധികൃതസ്ഥാനങ്ങളിൽപോലും യാതൊരു ലക്കംഇല്ലാതെ— എല്ലാമെത്രാപ്പോലീത്തന്മാരുംകൂടി സുന്നഹദോസ് കൂടി, ഒൻപതുമേല്പട്ടക്കാരും മററു ചിലരുടെ പ്രതിനിധികളും ചേർന്നു് സുന്നഹദോസ് കൂടി ഒൻപതു മേല്പട്ടക്കാർ മാത്രം കൂടി, അഞ്ചു മേല്പട്ടക്കാരും നാലുപേരുടെ പ്രതിനിധികളും കൂടി, അഞ്ചു മേല്പട്ടക്കാർ മാത്രം കൂടി, എന്നിങ്ങനെ പരസ്പരവിരുദ്ധമായി പ്രസ്താവിക്കുന്നതിൽ നിന്നു് വ്യക്തമാകുന്നതു് എന്തെന്നു് വായനക്കാർ ചിന്തിച്ചു തീരുമാനിച്ചുകൊള്ളുകയാണ് ഉത്തമം. "കക്കാൻ പഠിച്ചാൽ നിൽക്കാൻ പഠിക്കണം" എന്നു കേട്ടിട്ടുണ്ടു്.

## IV. സ്ഥാനഭ്രംശകാരണം

1905-ൽ സ്ഥാനഭ്രംശം ചെയ്തതായി 1928-ലെ വെ.വിധി വരെയും, 1903-ൽ ചെയ്തതായി വെ.വിനുശേഷവും പറയുന്നുണ്ടെങ്കിലും അദ്ദേഹത്തിന്റെ ജീവിതകാലത്തു സുൽത്താൻ രാജദ്രോഹകുറ്റം ആരോപിച്ച് ഫർമാൻ പിൻവലിച്ചു എന്നല്ലാതെ മറ്റൊരു കാരണവും പറഞ്ഞിരുന്നില്ല.

1. ഭരണസംബന്ധമായ ക്രമക്കേടുകളാണ് കാരണം എന്ന്:- ഇപ്പോഴത്തെ പാത്രിയർക്കീസ് അപ്രേം റമ്പാനായിരുന്ന കാലത്തു് 1917-ൽ എഴുതി പാത്രിയർക്കാ സിംഹാസനത്തിൽനിന്നും പ്രസിദ്ധം ചെയ്ത ചരിത്രത്തിൽ അബ്ദൽ മ്ശിഹാ "ഭരണസംബന്ധമായ ക്രമക്കേടുകൾ" നിമിത്തം പാത്രിയർക്കാ സിംഹാസനത്തിൽനിന്നും നീക്കപ്പെട്ടതായി എഴുതിയിരിക്കുന്നു. ഇതു് ഇപ്പോഴത്തെ ബേയ്റൂട്ടിലെ മെത്രാൻ അബ്ദൽ അഹാദ് റമ്പാനായിരിക്കുന്ന കാലത്തു് 1942-ൽ തെഹല്ലപ്പായുടെ അരമനയിൽനിന്നും പ്രസിദ്ധം ചെയ്ത പ്രത്യക്ഷസത്യം ii 47-ാംപേജിൽ പറഞ്ഞിരിക്കുന്നു.

2. വിശ്വാസവിപരീതവും നടപടിപ്പിശകുമാണ് കാരണമത്രെ:—പാത്രിയർക്കീസ് പക്ഷത്തിന്റെ അക്കാലത്തെ നേതാവും ട്രസ്റ്റിയുമായിരുന്ന മി. സി. ജെ. കുര്യനെ ഈ വിഷയം സംബന്ധിച്ച് 1916-നു കൊ. 1092 ധനു 22-ാംനു- വിസ്തരിക്കുമ്പോൾ "വേദവിപരീതം കൊണ്ടും നടപടിപ്പിശകുകൊണ്ടുമാണ്" അബ്ദൽ മ്ശിഹായെ മാറ്റിയതെന്നും നടപടിപ്പിശകുകൾ എന്തെന്നും വിശ്വാസവിപരീതം എന്തെന്നും (details) അറിഞ്ഞുകൂടാ" എന്നു് ബോധിപ്പിച്ചിരിക്കുന്നു. ടി യാണ്ടു് കുംഭത്തിൽ സഭയുടെ വിശ്വാസങ്ങൾ സംബന്ധിച്ചും മറ്റും വിദഗ്ദ്ധജ്ഞാനമുണ്ടായിരുന്ന കോനാട്ടുമല്പാനച്ചനെ വിസ്തരിച്ചപ്പോൾ "വിശ്വാസവിപരീതമുണ്ടായിട്ടാണു നീക്കം ചെയ്തതെന്നറിയാം. എന്തെല്ലാമാണതു് എന്നെനിക്കറിഞ്ഞുകൂടാ" എന്നു് ബോധിപ്പിച്ചിരിക്കുന്നു. അക്കാലത്തു് തെഹല്ലപ്പാ ആയിരുന്ന മാർ ഒസ്താത്തിയോസ്, 1918-ക്കു കൊല്ലം 109[illegible]-ൽ അബ്ദൽ മ്ശിഹായെ മാറ്റിയതു സംബന്ധിച്ചു വിസ്താരത്തിൽ ബോധിപ്പിച്ചിരിക്കുന്നതു്: അദ്ദേഹം സഭയ്ക്കു വളരെ കലക്കം ഉണ്ടാക്കി വിശ്വാസവിരോധം ചെയ്തു ഇവയാണ് അബ്ദൽമ്ശിഹായ്ക്കുണ്ടായിരുന്ന കുറ്റം" എന്നത്രേ. അബ്ദൽ

മ്ശിഹാ വിശ്വാസവിരോധം എന്താണ് കാണിച്ചതെന്ന ചോദിച്ചതിന് അദ്ദേഹം "മിദിയാററു് പോയി ഒരു പ്രൊട്ടസ്റ്റൻഡ് വീട്ടിൽ താമസിച്ച അതാണെ" എന്നായിരുന്നു ഉത്തരം. ഇക്കാലത്തൊന്നും അബ്ദൽ മ്ശിഹായെ ചിത്തഭ്രമം നിമിത്തമോ മദ്യപാനം നിമിത്തമോ മാറിയതായോ അദ്ദേഹത്തിന് ചിത്തഭ്രമമുണ്ടായിരുന്നതായോ ഇവരാരും പറയുന്നില്ല എന്നുള്ളതു പ്രത്യേകം സ്മരണീയമാണ്.

3. മാററിയതു് ചിത്തഭ്രമം നിമിത്തം എന്നു്:- 19[illegible]8-ലെ പറവു് വിധിക്കുശേഷം സ്ഥാനഭ്രംശകാരണത്തിനും ഒരു വിഭ്രമമുണ്ടായി അതു് ചിത്തഭ്രമമായി രൂപാന്തരപ്പെട്ടു. "അദ്ദേഹം (അബ്ദൽ മ്ശിഹാ) ചിത്തഭ്രമമുള്ളവനും ഇടവും വലവും തിരിച്ചറിവാൻ പാടില്ലാത്തവനും" ആയിരുന്നു എന്നു് 1931-ലെ പാത്രിയർക്കീസ് കക്ഷിക്കാരുടെ നാവായിരുന്ന "സുറിയാനി സഭാ മാസിക" 227-ാം പുറത്തു് പറയുന്നു "ഭ്രാന്തനായ ഒരാളെ സഭയുടെ തലവനായി വച്ചുകൊണ്ടിരിക്കുന്നതു് നല്ലതല്ലെന്നു കാണുകയാൽ" അബ്ദൽമ്ശിഹായെ സ്ഥാനഭ്രഷ്ടനാക്കി എന്നു് 1942-ൽ തഹല്ലൂപ്പായുടെ ആസ്ഥാനമായ മഞ്ഞനിക്കരനിന്നും അബ്ദേൽ അഹാദേ റമ്പാൻ പ്രസിദ്ധം ചെയ്ത പ്രത്യക്ഷസത്യം 41-ാം പുറത്തു പറയുന്നു. ഇതുതന്നെ മാർ യൂലിയോസ് 1942-ൽ സമുദായക്കേസിൽ വിസ്തരിച്ചപ്പോഴും സത്യം ചെയ്തു ബോധിപ്പിച്ചിരിക്കുന്നു. അബ്ദൽ മ്ശിഹായുടെ 'ചിത്തഭ്രമം' "സുന്നഹദോസ" (1903-ലെ) കൂടുന്നതിന് അരക്കൊല്ലം മുമ്പുതന്നെ തുടങ്ങി. സുഖക്കേട് ക്രമേണ വർദ്ധിച്ച് സുന്നഹദോസിനു രണ്ടുമൂന്നുവർഷം മുമ്പുതന്നെ പാത്രിയർക്കാസ്ഥാനത്തിനടുത്ത ജോലികൾ ചെയ്വാൻ സാദ്ധ്യമല്ലാതായി എന്നു് മാർ യൂലിയോസ് മൊഴിയിലും എന്നാൽ "1895 ൽ സിംഹാസനാരൂഢനായ ആ പിതാവ് 8 കൊല്ലത്തോളം (1903 വരെ) ഭരണം നടത്തിയശേഷം ചിത്തഭ്രമബാധിതനായിത്തീർന്നു" എന്നു് മാർ യൂലിയോസിന്റെ ആസ്ഥാനത്തുനിന്നും 1942-ൽ പുറപ്പെട്ട പ്രത്യക്ഷസത്യം ii 44-ലും പറയുന്നു.

4. ചിത്തഭ്രമംനിമിത്തം തന്നെ ആത്മീയ വരങ്ങൾ എല്ലാം നഷ്ടപ്പെട്ടവനായി എന്നു്:- അബ്ദൽ മ്ശിഹാ സുബോധരഹിതനായിത്തീർന്നു എന്നും തന്മൂലം, അദ്ദേഹത്തിന്റെ പാത്രിയർക്കാസ്ഥാനവും മെത്രാപ്പോലീത്താസ്ഥാനവും കശീശാസ്ഥാനവും എന്നുവേണ്ട സകല ആത്മീയനൽവരങ്ങളും സ്വയമേവ ഇല്ലാതായിത്തീർന്നു എന്നും മാർ യൂലിയോസ് 1942-ൽ സമുദായക്കേസിൽ വിസ്ത

## V. അബ്ദൽ മ്ശിഹാ ബാവാ എവിടെ ആയിരുന്നു

മുടക്ക സുന്നഹദോസ് കാലത്തു് അബ്ദൽമ്ശിഹാബാവാ എവിടെയായിരുന്നു എന്നുള്ളതു് സംബന്ധിച്ചും അന്നത്തെ തഹല്ലൂപ്പായുടെയും ഇന്നത്തെ തഹല്ലൂപ്പായുടെയും മൊഴികൾ വിരുദ്ധമാണ്. ഒരാൾ പറയുന്നു 2—3 മാസം മുമ്പു മുതൽക്ക സിംഹാസനദയറായിൽ ഉണ്ടായിരുന്നില്ല തുറബ്ദീനിൽ ആയിരുന്നു എന്ന്. മറെറാരാൾ പറയുന്നതു് അന്ന് സിംഹാസനദയറായിൽ ഉണ്ടായിരുന്നു എന്നും ഒന്നര കൊല്ലംകൂടെ അവിടെ താമസിച്ചിരുന്നു എന്നാണ്. രണ്ടുപേരുടെയും മൊഴികളിൽ ഇപ്രകാരം കാണുന്നു )

എ. 1918 ന് കൊല്ലവർഷം 1094-ൽ മാർ ഒസ്താത്തിയോസ് പറയുന്നതു്:—"അബ്ദൽ മ്ശിഹാ ബാവായെ മുടക്കുന്നതിന്......സുന്നഹദോസ് കൂടിയതു കുറുക്കുമാ ദയറായിലാണ്......സുന്നഹദോസ് കൂടുന്നതിനു 2-3-മാസം മുമ്പേ അബ്ദൽമ്ശിഹാ പാത്രിയർക്കീസ് തുറബ്ദീനിലേക്ക് ഓടിപ്പോയി.........കുററം കിട്ടുമെന്നു പേടിച്ചാണ് ഓടിപ്പോയതു്. അബ്ദൽ മ്ശിഹാ ബാവായെ സുന്നഹദോസിൽ വരുത്തുന്നതിനു് ആളയച്ചു; വന്നില്ല. തുറബ്ദീനിലേക്കാണ് ആളയച്ചതു്....ആളയച്ചതു് സുന്നഹദോസായിരുന്നു. സുന്നഹദോസ് കൂടിയ സ്ഥലത്തുനിന്നും തുറബ്ദീനിലേക്ക് ഒന്നര ദിവസത്തെ വഴിയുണ്ടു്" എന്നും മററുമത്രെ.

ബി. ഒസ്താത്തിയോസിന്റെ ഈ മൊഴി 1918-ൽ അന്തായതു റെവ്യുവിധിക്ക് 10 വർഷങ്ങൾ മുമ്പാണെന്നുള്ള സംഗതി ഇവിടെ സ്മരണയിൽ ഇരിക്കേണ്ടതാണ്. മാർ ഗീവറുഗീസ് ദീവന്നാസ്യോസിനെ മുടക്കി കല്പന അയച്ചതു്. അദ്ദേഹത്തെ വേണ്ടവിധം വിസ്തരിക്കയോ കുററം കാണിച്ചു് സമാധാനം ചോദിക്കയോ ഒന്നും ചെയ്യാതെ ആയിരുന്നതിനാൽ ആ "കല്പന" കേവലം അസാധുവാകുന്നു എന്നു് 1928-ൽ ഹൈക്കോടതി അവസാനമായി വിധികല്പിച്ചു. അതോടുകൂടി പാത്രിയർക്കീസ് കക്ഷിയുടെ വാദഗതികളും കാര്യങ്ങളുമെല്ലാം ഒരു പുതിയ രൂപമെടുക്കാതെ ഗത്യന്തരമില്ലെന്നായി. അബ്ദൽമ്ശിഹായുടെ സാന്നിദ്ധ്യത്തിലും അറിവിലും മററുമാണ് സുന്നഹദോസിന്റെ ആലോചനകൾ നടന്നതു് എന്നും തീരുമാനങ്ങൾ ഉണ്ടാക്കിയതു് എന്നും വരുത്തി കൂട്ടാത്ത പക്ഷം അബ്ദൽമ്ശിഹായുടെ "സ്ഥാനഭ്രംശ"വും മാർ ദീവന്നാസ്യോസിന്റെ "മുടക്കു്" പോലെ അറബിക്കടലിൽ അഭയം പ്രാപിക്കേണ്ടതായി വരുമെന്നുള്ള ഭീതി വല്ലാതെ വളർന്നുവന്നു. ആവശ്യം

സൃഷ്ടിയുടെ മാതാവ് എന്നല്ലോ അപ്ര്വവാക്യം! "സുന്നഹദോസി ന്റെ സാഹചര്യങ്ങളും നടപടിയും തദനുസരണം രൂപമെടുക്കു വാൻ തുടങ്ങി. 1929-ൽ അബ്ദൽ മ്ശിഹായെ സുന്നഹദോസ് പരിശോധിച്ചു എന്നും മറ്റും വിവരിക്കുന്ന ഒരു സുന്നഹദോസ് നടപടി പകർപ്പ് ഉണ്ടാക്കുകയും തദനുസരണം പിന്നത്തെ തഹ ലൂപ്പാ മാർ യൂലിയോസ് മൊഴി കൊടുക്കുകയും ചെയ്യുന്നു.

സി. 1942 ന് കൊല്ലം 1117-ലെ മാർ യൂലിയോസ്സിന്റെ മൊഴിയിൽ പറയുന്നത് ഇപ്രകാരമാണ്:—"സുന്നഹദോസ് ന ടന്ന കാലത്ത് അബ ദൽമ്ശിഹാ സിംഹാസനമഠയാറായിൽ ആയിരുന്നു... ...സുന്നഹദോസിൽ കൂടിയവർ സുന്നഹദോസ് നടക്കുന്ന കാലത്തു ചിലപ്പോഴൊക്കെ അദ്ദേഹത്തെ സന്ദർശിക്കുകയും സംസാരിക്കു കയും ചെയ്തുപോന്നിരുന്നു ...സുന്നഹദോസ് കൂടിയിരുന്ന അവസര ത്തിലാണു വൈദ്യന്മാരെ വരുത്തുകയും(പരിശോധിച്ച് ലേ,)അവ രെക്കൊണ്ടു റിപ്പോർട്ടു ഹാജരാക്കിക്കുകയും ചെയ്തിട്ടുള്ളത്... .സുന്ന ഹദോസ് അവസാനിപ്പിച്ചതിന്റെ ശേഷം അബ്ദൽമ്ശി ഹായെ ഒന്നൊന്നര കൊല്ലങ്ങൾ കഴിഞ്ഞ് അദ്ദേഹത്തിന്റെ ചാർ ച്ചയിൽപ്പെട്ട ചിലർ അദ്ദേഹത്തെ ...(സിംഹാസനത്തുങ്കൽ നിന്നും-ലേ) കൊണ്ടുപോയി." ഈ പ്രസ്താവിത സുന്നഹദോ സിന്റെ സർവ്വപ്രധാനമായ ഒരു നടപടിയിൽ ഇത്ര പരസ്പര വിരുദ്ധമായി ചുമതലപ്പെട്ടവർ അധികൃതമായി പറവാൻ ഇടയാ കുന്നത്, അതു സങ്കല്പസുന്നഹദോസ് മാത്രമായതുകൊണ്ടല്ലയോ എന്നും ചിന്തിക്കുക.

## VI സുന്നഹദോസിൽ എന്താണുണ്ടായത്
## അഥവാ എന്താണ് ചെയ്തത്?

പാത്രിയർക്കീസ്കക്ഷി ഇതേപ്പററി പറയുന്നതും പൂർവ്വാപ രവിരുദ്ധമാണ്. എതായാലും അബ്ദൽമ്ശിഹാ മലയാളത്തേ ക്ക് എഴുന്നള്ളുന്ന കാലംവരെ അദ്ദേഹത്തിന് മുടക്കുള്ളതായി ആരും പറഞ്ഞതായി കാണുന്നില്ല.

ക. അദ്ദേഹത്തിനു മുടക്കും ഭ്രഷ്ടും ഉള്ളതായി 1911 ലെ ശത്രുക്കൾ പോലും പറഞ്ഞിട്ടില്ല:- അബ്ദുള്ളാബാവാ എത്ര തന്നെ ചെയ്തിട്ടും അബ ദൽമ്ശിഹാബാവായെ കൊണ്ടുവന്ന് നില സുരക്ഷിതമാക്കിക്കൊള്ളാമെന്ന് ഒരു കക്ഷി പറഞ്ഞപ്പോൾ

അബ്ദൽമ്ശിഹാ ബാവായെ എത്രയും താഴ്ത്തി ഹാസ്യമാക്കുവാൻവേണ്ടി ബ: കോനാട്ട് മല്പാനച്ചനും മററും 1910—ൽ പറയുന്നതു്: "ഈ ബാവാ ഇപ്പോൾ ദയവായിട്ടു രാജകല്പനപ്രകാരം ഒരു വീട്ടിൽ താമസിക്കുന്നു. അവിടെനിന്നു പുറത്തിറങ്ങണമെങ്കിൽ രാജകല്പന വേണം എന്നോർക്കണം." (സൂക്ഷ്മഗ്രാഹി മേ. 14) എന്നത്രെ. 1910—ൽപോലും അദ്ദേഹത്തിനു മുടക്കോ ഭ്രഷ്ടോ, ഭ്രാന്തോ ഉള്ളതായി ശത്രുക്കൾപോലും പറയുന്നില്ല. അബ്ദൽമ്ശിഹാബാവായെ കൊണ്ടുവന്നു് കാതോലിക്കാവാഴ്ചയും മററും നടത്തുവാൻ ആലോചനയുണ്ടെന്നും അബ്ദൽമ്ശിഹാ ബാവായുടെ സ്ഥിതിഗതികൾ എന്തെന്നും ശരിയായി അറിയാവുന്നവരും അദ്ദേഹത്തിന്റെ ശത്രുക്കളും ആയ അബ്ദുള്ളാ ബാവയും മാർ ഒസ്താത്യോസും 1909 മുതൽ 1911 വരെ ഇവിടെ ഉണ്ടായിരുന്നു എന്നുള്ളതും ഇവിടെ സ്മരണീയമാണ്. അബ്ദൽമ്ശിഹാബാവായിക്കു് ആത്മീയവശത്തു് വല്ല ന്യൂനതകളും എന്തെങ്കിലുംപ്രകാരം ഭവിച്ചിട്ടുണ്ടായിരുന്നെങ്കിൽ—അഥവാ ഭവിച്ചിട്ടുണ്ടെന്നു് ആരോപിക്കുവാൻ എങ്കിലും വല്ല കഴിവും ഉണ്ടായിരുന്നെങ്കിൽ-അബ്ദുള്ള ബാവായും അദ്ദേഹത്തിന്റെ പക്ഷീയനായിരുന്ന ബ: മല്പാനച്ചനും മററും ഈ സന്ദർഭത്തിൽ എങ്കിലും അതു് പ്രത്യേകം എടുത്തു് ഉൽഘോഷിക്കുമായിരുന്നു എന്നുള്ളതു് സംശയരഹിതം അല്ലയൊ.

ബി) പാത്രിയർക്കാ സിംഹാസനത്തിൽനിന്നു് മാററുക മാത്രം ചെയ്തു എന്നു് 1917—ൽ:- പാത്രിയർക്കീസ് കക്ഷിയുടെ കാനോൻ വിദഗ്ദ്ധനായിരുന്ന കോനാട്ട് മല്പാനച്ചൻ ഇതുസംബന്ധിച്ച് 1917ക്കു് 1092 മീനത്തിൽ പറഞ്ഞിരിക്കുന്നതു് "അബ്ദൽമ്ശിഹായെ പാത്രിയർക്കാ സ്ഥാനത്തുനിന്നു മാററിയതോടുകൂടി അദ്ദേഹത്തിന്റെ പാത്രിയർക്കാസ്ഥാനം പോയി. അദ്ദേഹം മെത്രാൻ സ്ഥാനത്തിൽ ഇരിക്കേണ്ടതാണു" എന്നാണ്. പിന്നീടു് അദ്ദേഹം "സുന്നഹദോസിന്റെ നിശ്ചയങ്ങളെ ലംഘിച്ചും പാത്രിയർക്കീസിനെതിരായി പ്രവർത്തിച്ചതിനാൽ മുടക്കപ്പെട്ടവനും ഇടത്തൂട്ടുകാരനുമായിത്തീർന്നു." എന്നു് പറഞ്ഞു. പാത്രിയർക്കാസ്ഥാനത്തുനിന്നും മാററപ്പെട്ടശേഷം അതിനെ ധിക്കരിച്ചു് പെരുമാറുകയാൽ മുടക്കപ്പെട്ടവനായ അബ്ദൽമ്ശിഹാ" എന്നു് 1931—ൽ പാത്രിയർക്കീസ് പക്ഷത്തെ ട്രസ്റ്റിവക പ്രസ്സിൽനിന്നും ഒന്നാം നമ്പരായി പ്രസിദ്ധംചെയ്ത ലഘുലേഖ 20—ാം പേജിലും, "അബ്ദൽമ്ശിഹാ ശ്രു.മോറാൻ മാർ ഇഗ്നാത്യോസ് അബ്ദേദാലോഹൊ ത്രായോനൊ എന്ന മഹാന്റെ കീഴ്‌വരുതിയിൽ നിൽക്കാത്തതിനാൽ

തന്റെ മെത്രാൻ സ്ഥാനത്തിൽനിന്നു നീക്കപ്പെട്ടവനും വേഷധാരിയും" ആകുന്നു. എന്നു പാത്രിയർക്കീസ് കക്ഷി 12—9—1192-ൽ മുടക്ക് സാധുവോ അസാധുവോ എന്ന പേരിൽ പ്രസിദ്ധം ചെയ്ത ലഘുലേഖ 15—ാം പുറത്തും പറയുന്നു. സുന്നഹദോസ് കൂടിയതായി പറയുന്നതു 1903 ലാണ്, അന്ന് അദ്ദേഹത്തെ മുടക്കിയില്ലെന്നു 1911, 1912, 1917 എന്നീകാലങ്ങളിലെ അബ്ദുള്ളാബാവായുടെ കക്ഷിയുടെ പ്രസ്താവനകളിൽ നിന്നു ഇവിടെ വ്യക്തമാകുന്നുണ്ട്. പിന്നീട് മറ്റൊരു പാത്രിയർക്കീസ് അബ്ദുള്ളാ ഉണ്ടായതു 1906-ൽ മാത്രവുമാണ്. പാത്രിയർക്കീസിനെ അനുസരിക്കാതെ എതിരായി പ്രവർത്തിച്ചതിനാൽ പ്രത്യേക നടപടി കൂടാതെതന്നെ മുടക്കപ്പെട്ടവനും ഇടത്തൂട്ടുകാരനും ആയിത്തീരുക സാധ്യമായിരുന്നാൽതന്നെയും അപ്രകാരം സംഭവിക്കാവുന്നതു 1096—ൽ അബ്ദുള്ളായും പാത്രിയർക്കീസായി വാഴിക്കപ്പെട്ടശേഷം മാത്രമാണെന്നുള്ളതു തർക്കരഹിതമാണെല്ലോ. ഏതായാലും അബ്ദൽമിശിഹായെ പാത്രിയർക്കാസനത്തിൽനിന്നും മാറ്റി എന്നുമാത്രമേ മല്പാനച്ചൻപോലും വാദിക്കുന്നുള്ളു. അതിനാൽ കൂട്ടത്തലായി യാതൊന്നും സുന്നഹദോസ് ചെയ്തിട്ടില്ലെന്നു മല്പാനച്ചൻ ഖണ്ഡിതമായി പറയുന്നുമുണ്ട്. മുടക്ക് അബ്ദൽമിശിഹാബാവായും അബ്ദുള്ളാബാവായും 1915—ൽ കാലം ചെയ്തു രണ്ടുവർഷങ്ങൾകഴിഞ്ഞു, 1917-ൽ മല്പാനച്ചൻ മൊഴികൊടുത്ത ശേഷമായിരിക്കാം അബ്ദുള്ളാബാവായെ അനുസരിക്കാത്തതിനാൽ അബ്ദൽമിശിഹായെ 1903-ൽ കൂടിയ സുന്നഹദോസ് മുടക്കിയതു ബഹുവിചിത്രം!!

സി) പാത്രിയർക്കീസല്ലാത്ത അബ്ദൽമ്ശിഹാ എന്നു 1924—ൽ:- അബ്ദൽമ്ശിഹാ വഴിയായുള്ള സകല പട്ടത്വവും നിഷിദ്ധം എന്നു സ്ഥാപിക്കുന്നതിനായി 1924—ൽ ഏലിയാസ് പാത്രിയർക്കീസ് 232-ാം നമ്പരായി അയച്ച "കല്പന"യിൽപോലും "മുടക്കപ്പെട്ട" ശീവറുശീസ് എന്നു എടുത്തെടുത്തു പറയുന്നതിനിടയ്ക്കു അബ്ദൽമ്ശിഹാബാവായെപ്പറ്റി പറയുമ്പോൾ "പാത്രയർക്കീസല്ലാത്ത അബ്ദൽമ്ശിഹാ" എന്നല്ലാതെ ഇന്നത്തെ "മല്പാനും" ചില "പിതാക്കന്മാരും" കല്പിക്കും പ്രകാരം "മുടക്കപ്പെട്ട അബ്ദൽമ്ശിഹാ" എന്നുപറയുന്നില്ലെന്നുള്ളതു ശ്രദ്ധേയമാണ്. മാത്രമല്ല 1927—ൽ അദ്ദേഹം സിറിയായിൽവച്ചു എഴുതിച്ചു രജിസ്റ്റ്രാക്കിച്ചുവാങ്ങിയ ഉടമ്പടിയിൽ മുടക്കപ്പെട്ട (excomunicated) ശീവറുശീസ് എന്നു പറയുന്ന വാചകത്തിൽ തന്നെയും അബ്ദൽമ്ശിഹാ

യെപ്പററി പറയുന്നത്: "പാത്രിയർക്കാ സ്ഥാനത്തുനിന്നും ഒഴിവാക്കപ്പെട്ട(Discharged) അബ്ദൽമ്ശിഹാ" എന്നത്രെ. അതിനാൽ അബ്ദൽമ്ശിഹായിക്ക് അദ്ദേഹത്തിൻെറ സിംഹാസനം നഷ്ടപ്പെട്ടു എന്നുള്ളതിനെ കവിഞ്ഞ് യാതൊന്നും സംഭവിച്ചിട്ടുള്ളതായി വാദിക്കാൻ മാർ ഏലിയാസ് മുതിരുന്നില്ല എന്ന് കാണുന്നു.

ഡി) മുടക്കപ്പെട്ടു എന്നും, സകല ആത്മികവരങ്ങളും നഷ്ടപ്പെട്ടു എന്നും:—

1094-ൽ, അന്നത്തെ തഹല്ലൂപ്പാ മാർ ഒസ്താത്തിയോസ് പറയുന്നത് സുന്നഹദോസ് കൂടി അബ്ദൽമിശിഹായെമുടക്കിയതായിട്ടത്രെ അറിവ്", എന്നാണ്. അബ്ദൽമ്ശിഹായെ മുടക്കുകയാണുചെയ്തതെന്നും, അതിനുശേഷമാണ് അബ്ദള്ളായെ പാത്രിയർക്കീസാക്കിയത് എന്നും അത്രെ. 1942—ൽ പ്രത്യക്ഷസത്യം 11 53—ാം പുറത്ത് അബ്ദൽ അഹാദ്റമ്പാൻ പറയുന്നത്. ഇതിലെല്ലാം രസമായിരിക്കുന്നത് മാർ യൂലിയോസിൻെറ 1942-ലെ മൊഴിയാണ്". സുന്നഹദോസ അദ്ദേഹത്തെ നീക്കിനിശ്ചയം ചെയ്തശേഷം "അബ്ദൽമ്ശിഹാ പാത്രിയർക്കീസായിരുന്നില്ല. കേവലം അബ്ദൽമ്ശിഹാമാത്രം(അതായത് യാതൊരു പട്ടത്വ നൽവരവുമില്ലാത്ത ഒരു അയ്മേനിമാത്രം—ലേ.) ആയിരുന്നു." "സുന്നഹദോസ് നിശ്ചയത്തിനുശേഷം, അദ്ദേഹം മെത്രാപ്പോലീത്താ അല്ലായിരുന്നു." "അദ്ദേഹത്തിൻെറ സംബന്ധംപോയതുകൊണ്ട് സകലവും, (സകല നൽവരവും—ലേ)നഷ്ടപ്പെട്ടു, എന്ന്, അങ്ങനെ "നഷ്ടപ്പെടുന്നത്, സുന്നഹദോസ് നിശ്ചയമാണ്"" എന്നും മററുമത്രെ അദ്ദേഹത്തിൻെറ വാദം.

ദീർഘ ആലോചനയുടെ ശേഷം വിശുദ്ധസഭയുടെ മേൽപ്പട്ടക്കാർ ചേർന്നു സുന്നഹദോസ് കൂടി സഭ മുഴുവനേയും, സാരമായി സ്പർശിക്കുന്ന—കാനോനികമായി വാഴിക്കപ്പെട്ടു ഭരിച്ചുവരുന്ന പാത്രിയർക്കീസിനെ മാററുന്നതും, അദ്ദേഹം നൽകുന്ന പട്ടത്വത്തിൻെറ സാധുത്വത്തെ വിമർശിക്കുന്നതും ആയ—ഒരു തീരുമാനം ചെയ്തു എങ്കിൽ അതു, സഭയിലെ അധികൃതരും, ഗണനീയന്മാരുമായവർ യഥാവിധി അറിയാതിരിക്കയും, പൊതുസഭയെ ഔദ്യോഗിക കല്പനകൾ മൂലവും, വിശുദ്ധസഭയുടെ പ്രസിദ്ധീകരണങ്ങൾ വഴിയും ഉടനടി അറിയിക്കാതിരിക്കുകയും ഒരിക്കലും സംഭവ്യമല്ല. അതിനാൽ അങ്ങനെ, അതായതു പാത്രിയർക്കീസ് കക്ഷി പ്രസ്താവിക്കുംപ്രകാരം, വല്ലതും ഉണ്ടായിട്ടുണ്ടായിരുന്നു

എങ്കിൽ, അതേപ്പററി ഔദ്യോഗികപ്രസ്താവനങ്ങളൊന്നും കാണ്മാനി-
പ്പാനും ഇത്ര പരസ്പരവിരുദ്ധവും, യുക്തിവിരുദ്ധവും ആയ ഓരോ
പ്രസ്താവനകൾ, താൽക്കാലികസാഹചര്യങ്ങൾക്കനുസരണം, ഓരോ
രുത്തർ ഓരോ വിധത്തിൽ, ഓരോ കാലത്തും മാററി മാററി പറ
യുവാനും ഇടയാകയില്ലായിരുന്നു എന്നുള്ളതു, തീർച്ചയാണു്.

---

# അദ്ധ്യായം 5

## "1903-ലെ സുന്നഹദോസ്" അതിന്റെ വെളിച്ചത്തിൽപോലും വിശ്വാസയോഗ്യമോ

ഒരു പാത്രിയർക്കീസിന്റെ കുററങ്ങൾ പരിശോധിക്കുന്നതി
നും അദ്ദേഹത്തെ സ്ഥാനഭ്രംശം ചെയ്യുന്നതിനുമായി ആ പാത്രിയർ
ക്കീസുതന്നെ സുന്നഹദോസ് വിളിച്ചുകൂട്ടി എന്നു് ആരും വാദിക്ക
മെന്നു തോന്നുന്നില്ല. അതിനാൽ "സുന്നഹദോസ്" കൂട്ടുവാൻ ഇ
യായതു എങ്ങിനെയെന്നും, ആരെങ്കിലും വിളിച്ചുകൂട്ടിയതെങ്കിൽ അ
തു് ആരെന്നും, ടിയാൻ വിളിച്ചുകൂട്ടുവാൻ ഇടയായതു് എങ്ങനെ
ന്നും അതിനു ടിയാനു് എങ്ങിനെ അധികാരം സിദ്ധിച്ചു എന്
മററുമുള്ള യാതൊരു വിവരങ്ങളും "ടി സുന്നഹദോസിന്റെ നട
ടിയുടെ പൂർണ്ണമായ അടയാളസഹിതം ഉള്ള പകർപ്പു്" എന്ന
റയുന്നതിൽ കാണുന്നില്ല. ടി വിവരങ്ങൾ സുന്നഹദോസ് നടപ
രേഖപ്പെടുത്തുന്നതിൽ, പ്രത്യേകിച്ചും ഇപ്രകാരം എതിർപ്പും മാ
മുള്ള ഗൗരവമേറിയ കാര്യങ്ങൾ തീരുമാനിക്കുമ്പോൾ, വളരെ പ്ര
ധാന്യമർഹിക്കുന്ന വിവരങ്ങളാണു്.

1) നിയമാനുസരണം അധികാരമുള്ളവർ കാര്യകാരണ
ഹിതം വിളിച്ചുകൂട്ടപ്പെട്ട ഒരു സുന്നഹദോസല്ലെങ്കിൽ അതിന്റെ
തീരുമാനങ്ങൾ പക്ഷേ ശ്ലാഘനീയമായിരുന്നാൽപോലും അവ
കാനോനിക സ്വീകാര്യതയോ നിയമ സാധുത്വമൊ ഉണ്ടായിരി
ന്നതല്ലല്ലൊ. അതിനാൽ ആരെങ്കിലും സുന്നഹദോസ് വിളിച്ചുകൂ
യിരുന്നെങ്കിൽ അതു ആരെന്നുള്ള വിവരങ്ങൾ ഡയറിയിൽ
ക്കാതെ വിടുക സംഭവ്യമല്ല. മാത്രമല്ല ഇപ്പോൾ പ്രത്യക്ഷപ്പെട്ടി
ക്കുന്ന പകർപ്പിൽ വിളിച്ചുകൂട്ടിയതിനെ സംബന്ധിച്ചു് പറഞ്ഞ
ട്ടുള്ളതിനാൽ ആ വിവരണം അവിചാരിതമായി വിട്ടുപോയെ

വിചാരിപ്പാനും വഴി കാണുന്നില്ല. വളരെ തന്ത്രമുപയോഗിച്ച് ആ ഭാഗം പകർപ്പിൽ എഴുതിയിരിക്കുന്നതു് "പ: ത്രിത്വനിശ്വാസത്താൽ വിളിച്ചു കൂട്ടപ്പെട്ട പ. സുന്നഹദോസ് ..........." എന്നു മാത്രമാണ്.

2) സുന്നഹദോസ് നടപടി രേഖപ്പെടുത്തുമ്പോൾ വളരെ വളരെ പ്രാധാന്യമർഹിക്കുന്ന മറ്റൊരു സംഗതി അതു് ആരുടെ അദ്ധ്യക്ഷതയിൽ കൂടി എന്നുള്ളതാണ്. "1903-ലെ സുന്നഹദോസ്" നടപടി പകർപ്പിൽ ആരുടെ അദ്ധ്യക്ഷതയിൽ നടന്നു എന്നാദിയായ യാതൊരു വിവരവും ഇല്ല. ഒപ്പിട്ടിരിക്കുന്നതായി കാണിച്ചിരിക്കുന്നിടത്തു് അദ്ധ്യക്ഷൻ എന്നു പറഞ്ഞു് ആരും ഒപ്പുവച്ചിട്ടുള്ളതായും കാണുന്നില്ല. അദ്ധ്യക്ഷൻതന്നെ ഉണ്ടായിരുന്നതായി കേവലം ഒരു സൂചനപോലും അതിൽ കാണിച്ചിട്ടില്ല എന്നുള്ളതു് വിസ്മരിക്കാവുന്നതല്ല.

3) ചിത്തഭ്രമം ആരോപിച്ച് സ്ഥാനഭ്രംശം ചെയ്യപ്പെട്ടതായി പറയുന്ന പാത്രിയർക്കീസിന്റെ അദ്ധ്യക്ഷതയിൽ സുന്നഹദോസ് നടന്നിരിക്കുമെന്നു വിചാരിപ്പാൻ സുബോധമുള്ളവർക്കു സാദ്ധ്യമല്ല. സിംഹാസന സുന്നഹദോസിന്റെ സ്ഥിരാദ്ധ്യക്ഷനായ പാത്രിയർക്കീസിന്റെ അസാന്നിദ്ധ്യത്തിൽ സുന്നഹദോസ് കൂടുന്നപക്ഷം അതിന്റെ പ്രഥമനടപടി അദ്ധ്യക്ഷനെ തെരഞ്ഞെടുക്കുക എന്നതായിരിക്കുമെന്നുള്ളതിനു് യാതൊരു സംശയവും ഇല്ല. എന്നാൽ അപ്രകാരം തെരഞ്ഞെടുക്കുന്നതിനു് യാതൊരു നടപടിയും നടന്നിട്ടുള്ളതായി അതിൽ" കാണുന്നില്ല.

4) "ശരിപകർപ്പിൽ" പറയുന്നതു് അന്ത്യോക്യായുടെ പ. അപ്പോസ്തോലിക സിംഹാസനമാകുന്ന സ്ഫ്റാൻ ദയറായിൽ സിറിയൻ ഓർത്തഡോക്സ് അഥവാ യാക്കോബായസഭ (ഓഥന്റിക്കൽ വിശ്വാസികളായ സുറിയാനി) (Authentical creed Syrians) ക്കാരുടെ പാത്രിയർക്കീസായ മാർ അബ്ദൽമ്ശിഹാ ദ്വിതീയനെപ്പറ്റി ആലോചിപ്പാൻ......" എന്നാണ്. ഈ പകർപ്പിന്റെ മൂലം എഴുതിയതു സുറിയാനിസഭയുടെ സിംഹാസനഡയറിയിൽനിന്നു് ആണെന്നു വിചാരിപ്പാൻ പ്രയാസമാണ്. അന്യസഭയുടെ ഡയറിയിൽ രേഖപ്പെടുത്തുമ്പോൾ എഴുതുന്നവിധമുള്ള വിവരണങ്ങളോടുകൂടിയത്രേ എഴുതിയിരിക്കുന്നതായി കാണുന്നതു്. സിംഹാസന ഡയറിയോടെന്നല്ല സുറിയാനിസഭയോടുതന്നെ യാതൊരു ബന്ധവുമില്ലാത്ത ഒരു ചുറ്റുപാടിൽ ഈ പകർപ്പു കണ്ടാലും ഇതു ഇന്ന സഭയുടെ പാത്രിയർക്കീസിനെ സംബന്ധിച്ചുള്ളതെന്നു

തർക്കരഹിതമായി സ്ഥാപിക്കുവാൻവേണ്ടി കരുതിക്കൂട്ടി എഴുതിയിരിക്കുന്നതെന്ന് പ്രഥമദൃഷ്ടിയിൽതന്നെ കാണാവുന്നതാണ്. അബ്ദൽ മ്ശിഹാ ദ്വിതീയൻ ഏതു സഭയുടെ പാത്രിയർക്കീസാണെന്ന് വ്യക്തമാക്കുവാൻ, ഊരും പേരുമില്ലാത്ത (മേൽവിലാസമില്ലാത്ത) സഭയെന്നവണ്ണം "സിറിയൻ ഓർത്തഡോക്സ്", "യാക്കോബായസഭ," "ആതൻറിക്കൽ വിശ്വാസികളായ സുറിയാനിക്കാർ" എന്നിങ്ങനെ മുകളിൽ പറഞ്ഞിരിക്കുന്നപ്രകാരം പല വിധത്തിലുള്ള വിവരണങ്ങൾ ചേർത്തു സിംഹാസന ഡയറിയിൽ എഴുതുവാൻ ആവശ്യമാകയില്ലായിരുന്നു. ഇതുപോലുള്ള ഒരു വിവരണം ഇതുവരെയുള്ള യാതൊരു പാത്രിയർക്കാകല്പനകളിലാകട്ടെ ഇവിടെനിന്നു സിംഹാസനത്തിങ്കലേക്കയക്കുന്ന കത്തുകളിലൊ മററു വല്ലപ്രസിദ്ധീകരണങ്ങളിലൊ ആകട്ടെ കാണുവാൻ ഇടയായിട്ടില്ല. ഇതു മലയാളത്തു് കോടതിയിൽ ഹാജരാക്കുമ്പോൾ തർക്കരഹിതമായിരിപ്പാൻ വേണ്ടി കരുതിക്കൂട്ടി എഴുതിയതായിട്ടാണ് കാണുന്നതു്.

5) അനേകം നൂററാണ്ടുകളായി അന്ത്യോക്യാസിംഹാസനത്തിൻെറ പദവിയും മഹത്വവുമായി ഇഗ്നാത്തിയോസ് എന്ന നാമം പരിലസിക്കുന്നതാണ്. ആ പേരു് ചേർക്കാതെ ഔദ്യോഗികസ്ഥാനങ്ങളിൽ എങ്ങും അന്ത്യോക്യാ പാത്രിയർക്കീസന്മാരെ സംബോധന ചെയ്യാറില്ല. മാത്രമല്ല വി: കുർബാന ആദിയായ ദിവ്യആരാധനകളിൽ ഏററം ചുരുക്കി സംബോധന ചെയ്യുമ്പോൾ പോലും ഇഗ്നാത്തിയോസ് എന്നുള്ളതു് വിട്ടുകളയുന്നില്ല. പാത്രിയർക്കാ സിംഹാസനത്തെ എന്നപോലെ സുറിയാനിസഭയെ ആകമാനം ബാധിക്കുന്ന അതിഗൗരവമായ റിക്കാർട്ടു സുന്നഹദോസു എഴുതിയതെങ്കിൽ അതിൽ ഇഗ്നാത്തിയോസ് എന്ന നാമം വിട്ടുകളയുക സംഭവ്യമല്ല. ഇഗ്നാത്തിയോസ് എന്നുകൂടി ചേർക്കാത്തതായി പാത്രിയർക്കീസന്മാരുടെ ഏതെങ്കിലും കല്പനയൊ പാത്രിയർക്കീസന്മാർക്കയച്ചിട്ടുള്ള ഏതെങ്കിലും രേഖകളൊ ഉള്ളതായി ഇതേവരെ അറിവില്ലെന്നുള്ളതു് സ്മരണീയമാണ്. ഉണ്ടെങ്കിൽ കാണിക്കുക. കോടതിയിലേക്കു് ദൃഷ്ടിപതിച്ചുകൊണ്ടു് എഴുതിയുണ്ടാക്കിയതുകൊണ്ടല്ലയൊ ഈ പദത്തിൻെറ കാര്യം കേവലം വിസ്മൃതിയിലായിപോയതെന്ന് സംശയിക്കേണ്ടിയിരിക്കുന്നു.

6) പ്രസ്തുത പാത്രിയർക്കീസിനെ അന്ത്യോക്യായുടെ അതിശ്രേഷ്ഠമായ പാത്രിയർക്കാ സിംഹാസനത്തിൽനിന്നും മാററുന്നതിനു എന്നു് "സുന്നഹദോസിൻെറ" ഒന്നാം തീരുമാനത്തിൽ പറയുന്ന നമ്മുടെ സഭയിൽ മററു പാത്രിയർക്കീസന്മാർ ഇല്ലാത്തസ്ഥിതിക്കു

സിംഹാസന ഡയറിയിൽ മററുള്ളവരെപ്പററിഎഴുതുവാൻ ആവശ്യവും അധികാരവും ഇല്ലാത്തതിനാലും അന്ത്യോക്യായുടെ പാത്രിയർക്കാ സിംഹാസനത്തിൽനിന്നും മാററുന്നതായി പ്രത്യേകം എഴുതിയിരിക്കുന്നതു് അപ്രകൃതമായി തോന്നുന്നു.

7) ആത്മീകവും ലൌകീകവുമായ ദുർഭരണം ഹേതുവാൽ സ്ഥാനഭ്രംശത്തിനു സുന്നഹദോസ് കൂടിയതായി "പകർപ്പി"ന്റെ മുഖവുരയിൽ പ്രസ്താവിച്ചിട്ടുണ്ട്. (തഹലൂപ്പായുടെ മൊഴിയിലുമുണ്ട്) എന്നാൽ അവയുടെ എല്ലാം പരിഹാരത്തിനായി ചെയ്ത തീരുമാനങ്ങളിൽ അദ്ദേഹത്തിന്റെ ലൌകിക ഭരണത്തെ സ്പർശിച്ചു് ഒററ അക്ഷരംപോലും കാണുന്നില്ല. അതിൽ പറയുന്നതു് ഇപ്രകാരമാണ്. "പാത്രിയർക്കാ സിംഹാസനസംബന്ധമായ ക്രൂദാശാനുഷ്ഠാനത്തിനു ദൈവസഭയിൽ അദ്ദേഹത്തെ അനുവദിക്കുന്നില്ല. വകവയ്ക്കാതെ ഏതെങ്കിലും പട്ടംകൊട നടത്തുന്നതായാൽ ആ പട്ടംകൊട അസാധു എന്നപോലെ കണക്കാക്കുന്നതാണ്." ലൌകികഭരണത്തെ തടയുന്നതായോ ലൌകികഭരണം സംബന്ധിച്ചു് എന്തെങ്കിലും പ്രവർത്തിക്കുന്നതായാൽ അതിനെ അസാധുവായി ഗണിക്കുന്നതായോ പ്രസ്താവിക്കുന്നില്ല. സഭ യോജിച്ചുനിന്നാൽ പാത്രിയർക്കീസിനു് ആത്മീയ അധികാരങ്ങൾ പ്രയോഗിച്ചു് പട്ടം കെട്ടുവാൻ സാദ്ധ്യമല്ല. എന്നാൽ ലൌകികങ്ങൾ സംബന്ധിച്ചു് അന്യന്മാരും ഇടപെടുന്നതാകയാൽ അതേസംബന്ധിച്ചാണ് കൂടുതൽ മുൻകരുതലുകൾ ആവശ്യമുള്ളതു്. മാത്രമല്ല അദ്ദേഹത്തിന്റെ സ്ഥാനഭ്രംശത്തിനു അന്നത്തെ തഹലൂപ്പാ മാർ ഔസ്താത്തിയോസ് ആരോപിച്ചിരിക്കുന്ന മൂന്നു കാരണങ്ങളിൽ പ്രധാനപ്പെട്ടതു് നമ്മുടെ ഒരു പള്ളി ജോനകർക്കു കൊടുത്തു എന്നുള്ളതാണെന്നുള്ളതു് ഇവിടെ വിസ്മരിക്കാവുന്നതല്ല. മലയാളത്തു് അദ്ദേഹം നടത്തിയ പട്ടംകൊടയും മററും നിഷേധിക്കുകയും അസാധു ആക്കുകയും ചെയ്യുന്നതിലേക്ക് മാത്രമായി പ്രത്യേകം ഉണ്ടാക്കപ്പെട്ടിട്ടുള്ളതിനാലാണ് ലൌകികകാര്യം അതിൽ വിട്ടുപോയതെന്നു മേൽ കണ്ടവയുടെ വെളിച്ചത്തിൽ ആരെങ്കിലും പറയുന്നു എങ്കിൽ അതു് സത്യത്തോടുള്ള ബഹുമാനം കൊണ്ടാണെന്നു വ്യക്തമാണല്ലോ.

8) അബ്ദൽമ്ശിഹാ പാത്രിയർക്കീസായി പിന്നീടു തെരഞ്ഞെടുക്കുന്ന ആളിന്റെ അദ്ധ്യക്ഷതയിൽ വേറൊരു പാത്രിയർക്കീസിനെ തെരഞ്ഞെടുക്കുന്നതു് ആവശ്യമെന്നു തീരുമാനിച്ചതായി പകർപ്പിൽ കാണുന്നു. എന്നാൽ അക്കാലംശ് പാത്രിയർക്കീസായി ആരെയും തെരഞ്ഞെടുത്തതായി കാണുന്നുമില്ല. എങ്കിലും കൂടിയതായിപറയുന്ന

ഈ സുന്നഹദോസിലെ അഞ്ചിൽ നാലാമത്തെ ആൽഅക്ലീംസ് പാത്രിയർക്കീസു എന്നാണു് പേരെഴുതിയിരിക്കുന്നതു്.

ഇവിടെ ഒരു സംഗതികൂടി സ്മരണീയമായിട്ടുണ്ടു്. വേറെ ഒരു പാത്രിയർക്കീസിനെ തെരഞ്ഞെടുക്കുന്നതു് ആവശ്യമെന്നു തീരുമാനിച്ചു എന്നു കാണുന്നതിനാൽ എഴുതിയുണ്ടാക്കിയതു എങ്ങിനെയായാലും എഴുതിയ ആളുടെ ഹൃദയാന്തർഭാഗത്തിൽ അബ്ദൽമ്ശിഹാ ശരിയായ പാത്രിയർക്കീസ് തന്നെ എന്നവിശ്വാസം ഉണ്ടായിരുന്നു. അതിനാലാണു് ഒരു പാത്രിയർക്കീസിനെ തെരഞ്ഞെടുക്കണമെന്നല്ലാതെ വേറെ ഈ പാത്രിയർക്കീസിനും പുറമെ വേറെ ഒരു പാത്രിയർക്കീസിനെ കൂടി ഉണ്ടാക്കണമെന്നാണു് എഴുതിയതെന്നു് വിചാരിക്കേണ്ടിയിരിക്കുന്നു. അബ്ദൽമ്ശിഹാബാവായെ മാററി എന്നു വരികിൽ മറെറാരു പാത്രിയർക്കീസിനെ തെരഞ്ഞെടുക്കുന്നതു് ആവശ്യമെന്നു ഒരു പ്രത്യേക തീരുമാനം ചെയ്യുക സ്വാഭാവികമൊ ആവശ്യമൊ അല്ല. പുതിയ തെരഞ്ഞെടുപ്പിനു വേണ്ട നടപടികൾ നടത്തിയാൽ മതി. പാത്രിയർക്കീസായി ഒരാൾ വേണം എന്നൊരു പുതിയ നിശ്ചയം ആവശ്യമല്ലതന്നെ.

9) തീരുമാനങ്ങളായി പറഞ്ഞിരിക്കുന്നതു് മൂന്നെണ്ണമാണു്. അവയിൽ ഓരോന്നും സുന്നഹദോസ് ഇന്നപ്രകാരം തീരുമാനിച്ചു എന്നു പറഞ്ഞു അവസാനിപ്പിച്ചിട്ടു ഒടുവിൽ ഒപ്പിടുന്നതിനു മുമ്പായി മേൽ ചേർത്തിരിക്കുന്നവ ഞങ്ങൾ 1903 ഒക്ടോബർ മാസം 10—ാംനു തീരുമാനിച്ചിരിക്കുന്നു എന്നു എഴുതികാണുന്നു. തീരുമാനിച്ചു എന്നു ആവർത്തിച്ചു പറഞ്ഞിരിക്കുന്നതും സുന്നഹദോസ് തീരുമാനിച്ചു എന്നു് ഓരോ സന്ദർഭത്തിലും പറഞ്ഞു വന്നശേഷം ഒടുവിൽ സുന്നഹദോസിൻെറ സ്ഥാനത്തു് "ഞങ്ങൾ" എന്നു ഉപയോഗിച്ചിരിക്കുന്നതും സുന്നഹദോസിൻെറ യാഥാർത്ഥ്യത്തെപ്പററി കൂടുതൽ സംശയം ജനിപ്പിക്കുന്നുണ്ടു്.

10) സുന്നഹദോസ് കൂടി നിശ്ചയം പാസ്സാക്കി എഴുതിക്കൊണ്ടു് തീയതിവെയ്ക്കുകയാണു് ഉണ്ടായതെങ്കിൽ ഇന്ന തീയതിയിൽ ഇന്ന ദിവസം മേൽ ചേർത്തിരിക്കുന്നവ തീരുമാനിച്ചു എന്നല്ലാതെ കേവലം ഇന്ന തീയതി മേൽ ചേർത്തിരിക്കുന്നവ തീരുമാനിച്ചു എന്നുമാത്രം എഴുതുക അത്ര സ്വാഭാവികമായി തോന്നുന്നില്ല.

11) കുസ്തന്തീനോസ്പോലീസ്, മൂസൽ, മാർ മത്തായിയുടെ ദയറ, യറുശലേം എന്നീ പ്രധാന സ്ഥലങ്ങളിലെ മെത്രാന്മാർ ഒരുത്തരും സുന്നഹദോസിൽ സംബന്ധിക്കാതെ സുന്നഹദോ

കഴിഞ്ഞതിനുശേഷം പിന്നീടു വന്നു് അതിന്റെ തീരുമാനങ്ങൾക്കു് സമ്മതം കൊടുത്തതായി കാണിച്ചിരിക്കുന്നു. അപ്രകാരം സമ്മതം കൊടുത്തതുതന്നെയും എന്നാണെന്നു ആണ്ടു മാസം തീയതി കാണിച്ചിട്ടില്ല. തീയതി വയ്ക്കാതെയാണു് ഒപ്പിട്ടതായി കാണുന്നതും. ഏതെങ്കിലും ഒരു തീയതി വയ്ക്കുന്നതായാൽ അവർ പല കാര്യങ്ങളിലും ഇടപെടുന്നവരും ഓരോ തീയതികളിലും അവർ എവിടെയെല്ലാമായിരുന്നു എന്നു പക്ഷെ തെളിയിക്കുവാൻ സാധിച്ചേക്കാവുന്നതും ആണെന്നുള്ള ഭയത്താലാണു് അവർ തീയതിവച്ചു് ഒപ്പിട്ടതായി കാണിക്കാത്തതെന്നു് വിചാരിക്കേണ്ടിയിരിക്കുന്നു.

12) ഈ പകർപ്പുതന്നെയും സിംഹാസന ഡയറിയിൽനിന്നു് താൻ എടുത്ത ശരിപ്പകർപ്പാണെന്നു പറഞ്ഞു് സാക്ഷിപ്പെടുത്തിയിരിക്കുന്നതു യൂലിയോസ് തിരുമേനിയെപ്പോലെ മർദ്ദീനിലുള്ള ഒരു മെത്രാനാണു്. അദ്ദേഹം എഴുതിയതായി ആരോ കൊണ്ടുചെന്നുകാണിച്ച പകർപ്പിന്റെ ഇംഗ്ലീഷ് തർജ്ജിമ മാത്രമാണു് സാക്ഷിപ്പെടുത്തി മുദ്രപതിച്ചുകൊണ്ടു വന്നിരിക്കുന്നതു്. എഴുതിക്കൊണ്ടുചെന്ന പകർപ്പിനു മൂലം ഉണ്ടോ എന്നും മൂലം ഉണ്ടെങ്കിൽ ആ മൂലവുമായി പകർപ്പു് ഒത്തിരിക്കുന്നോ എന്നും മറ്റുമുള്ള കാര്യം സംബന്ധിച്ചു സാക്ഷിപ്പെടുത്തിയ ഇൻസ്പെക്ടരും മജിസ്ട്രേട്ടും യാതൊന്നും പറയുന്നില്ല. മൂലത്തിന്റെ കാര്യമേ മിണ്ടുന്നില്ല.

13) പതിച്ചിരിക്കുന്ന മുദ്രയിൽ ഉദ്യോഗസ്ഥന്റെ സ്വന്തം പേരു കാണുന്നതിനാൽ അതു് അദ്ദേഹത്തിന്റെ അനൗദ്യോഗികമായ സ്വന്തമുദ്രയാണെന്നും ഗവണ്മെന്റിൽനിന്നും നൽകുന്ന ഔദ്യോഗിക മുദ്രയല്ലെന്നും വിചാരിക്കേണ്ടിയിരിക്കുന്നു എന്നുള്ളതും സ്മരണീയമാണു്. ഇങ്ങിനെ ഒരാൾതന്നെ ഉണ്ടോ എന്തോ!

14) പുതിയ പാത്രിയർക്കാ തെരഞ്ഞെടുപ്പു മുതലായ കാര്യങ്ങൾ നടത്തുവാൻ പ്രത്യേകിച്ചും ടി "സുന്നഹദോസ്" തീരുമാനത്തിൽ കാണുന്നപ്രകാരം കൈമാഖാമിനെ തെരഞ്ഞെടുക്കുന്നതിനും, സുന്നഹദോസ് തീരുമാനങ്ങൾ ഗവണ്മെന്റിനെ അറിയിച്ചു് ഫെർമാൻ പിൻവലിപ്പിക്കുന്നതിനും, ഈ സംഗതികളെല്ലാം സഭയെ അറിയിക്കുന്നതിനും മറ്റും ഒരുവനെയും ചുമതലപ്പെടുത്തുകയോ അതിനു എന്തെങ്കിലും നിർദ്ദേശങ്ങൾ ഉണ്ടാക്കുകയോ ചെയ്തതായി കാണുന്നില്ല. വലിയ ഉത്തരവാദിത്വവും ചുമതലയുമുള്ള പാത്രിയർക്കാസിംഹാസനം ഒഴിവാക്കി ഇട്ടുകൊണ്ടു കാര്യനിർവഹണത്തിനു് യാതൊരു നടപടികളും സ്വീകരിക്കാതെ കേവലം നിരു-

ത്തരവാദിത്വപരമായി വി. സഭയുടെ സുന്നഹദോസ് വർത്തി- മെന്നു വിശ്വസിക്കുക സാദ്ധ്യമല്ല.

ഇതര റിക്കാർട്ടുകളോടൊ സംഭവവികാസങ്ങളോടൊ തുലന ചെയ്യാതെ (അതു പിന്നാലെ ചെയ്യുന്നു) മാർ യൂലിയോസ് തി- മേനിയുടെ "സുന്നഹദോസ് നടപടി" പകർപ്പ് അതിന്റെ വെ- ളിച്ചത്തിൽതന്നെ പരിശോധിക്കയത്രെ ഇതിൽ ചെയ്തിരിക്കു ന്നു. ഇവിടെ ശ്രദ്ധയിൽ വരുന്നതു് മിശിഹാതമ്പുരാനെ സംബ ന്ധിച്ചുള്ള സത്യം ലോകദൃഷ്ടിയിൽനിന്നും മറയ്ക്കുന്നതിനുവേണ്ടി അദ്ദേഹത്തെ ക്രൂശിച്ചു് കബറിലടച്ചു് കബറിന്റെ വാതുക്കൽ കല്ലു ഉരുട്ടിവച്ചു് മുദ്രയും കുത്തിയപ്രകാരം അബ്ദൽമിശിഹാ(മി ശിഹായുടെ ദാസൻ)യെ സംബന്ധിച്ച സത്യവും ലോകദൃഷ്ടിയിൽ നിന്നും മറയ്ക്കുന്നതിനു അദ്ദേഹത്തിന്റെ നാമം ഒരു സ്ഥാനഭ്രംശ സുന്നഹദോസിലാക്കി മൂസലിലെ ഉദ്യോഗസ്ഥന്മാരെന്നു പറയുന്ന രണ്ടുപേരുടെ മുദ്രയും കുത്തി! പക്ഷെ ഫലമെന്തു്? സത്യമാകുന്ന മിശിഹാതമ്പുരാൻ വെളിക്കുവന്നു. മിശിഹായുടെ ദാസനെ സംബ ന്ധിച്ച സത്യവും വെളിക്കു വന്നിരിക്കുന്നു. ഈ സത്യത്തെ ശിഷ്യഗ ണത്തെപ്പോലെ നാം സ്വീകരിച്ചു് രക്ഷ നേടുകയൊ യഹൂദജാതി യെപ്പോലെ നിഷേധിച്ചു ശാപമേൽക്കുകയോ എന്താണു് ചെയ്യു ന്നതു്" ഏതെങ്കിലും ഒന്നുകൂടാതെ സാദ്ധ്യമല്ല.

---

# അദ്ധ്യായം 6

## "സുന്നഹദോസ്" നടപടി പകർപ്പുകൾതന്നെ പരസ്പര വിരുദ്ധം

പാത്രിയർക്കാസിംഹാസന ഡയറിയിൽ നിന്നും 1929-ൽ എഴുതി എടുത്ത അടയാളസഹിതം പകർപ്പായി മാർ യൂലിയോ സിന്റെ അധികാരത്തിൽ പ്രസിദ്ധം ചെയ്ത "ദി സിറിയൻ ചർച്ച് ഓഫ് മലബാറി"ലും 1932-ൽ മാർ അത്താനാസ്യോസ് തിരുമേ നിയുടെ ശ്രേഷ്ഠാനുമതിയോടെ പ്രസിദ്ധം ചെയ്ത സുറിയാനിസഭ മാസിക 227-229 പുറങ്ങളിലും ചേർത്തിരിക്കുന്ന പകർപ്പുകൾ രണ്ടും തമ്മിലുള്ള വൈരുദ്ധ്യം ബഹുലങ്ങളാണ്. അവ രണ്ടും തമ്മിൽ താരതമ്യപ്പെടുത്തി ഒരു പഠനംതന്നെ നടത്തേണ്ടതാക

യാൽ അവയിലെ ചില ഭാഗങ്ങൾ പരിശോധനാസൗകര്യത്തെ പ്രതി നമ്പരിട്ടു നേരെ നേരെ ചേർക്കുന്നു. 1932-ലെ പകർപ്പിൽ വരുത്തിയിരിക്കുന്ന ഭേദഗതികൾ, 1929-ലെ അടയാളസഹിതം പകർപ്പു കാര്യസാദ്ധ്യത്തിനു വേണ്ടത്ര മതിയാകുന്നതല്ലെന്നു കണ്ടു മനഃപൂർവ്വം വരുത്തിയിട്ടുള്ളതാണെന്നുള്ളതും അതു് (ഈദൃശപ്രവൃത്തി) പല പല സത്യങ്ങളും വെളിപ്പെടുത്തുന്നുണ്ടെന്നുള്ളതും ശ്രദ്ധയിൽ വച്ചുകൊണ്ടു പകർപ്പുകൾ പരിശോധിക്കാം.

**മാർ യൂലിയോസിന്റെ അനുമതിയുള്ളതു്**

1929-ലെ പകർപ്പ്

വി. ത്രിത്വ (1) നിശ്വാസത്താൽ (Inspiration) (2) സുറിയാനി ഓർത്തഡോക്സ് അഥവാ യാക്കോബായസഭ (Authentical creed Syrians) സത്യവിശ്വാസികളായ സുറിയാനിക്കാരുടെ പാത്രിയർക്കീസായ അബ്ദൽമ്ശിഹാ ദ്വിതീയനെ സംബന്ധിച്ച് ആലോചിപ്പാൻ (3) വിളിച്ചുകൂട്ടപ്പെട്ട (4) ആത്മീയ സുന്നഹദോസ് അദ്ദേഹത്തിന്റെ (5) പെരുമാററദൂഷ്യത്തെയും (6) സഭാസംബന്ധവും പൊതുവുമായുള്ള കാര്യങ്ങളിലുള്ള ഭരണശേഷിക്കുറവിനെയും പററി ചിന്തിക്കുകയും താഴെ ചേർക്കുന്നപ്രകാരം (7) കുററക്കാരനെന്നു തെളിയുകയും ചെയ്തു.

**മാർ അത്താനാസ്യോസിന്റെ അനുമതി ഉള്ളതു്.**

1932—ലെ പകർപ്പ്

വി. ത്രിത്വത്തിന്റെ (1) നാമത്തിൽ.......(4) ഈ സുന്നഹദോസ് (2) സ്തുതിചൊവ്വാകപ്പെട്ട സുറിയാനിസഭയുടെ പാത്രിയർക്കീസായ... ആലോചിപ്പാൻ (3) കൂടുകയും (5) (6) ആത്മീയ ലൗകിക ദുർഭരണത്തെ സംബന്ധിച്ചു പരിശോധിക്കുകയും താഴെ പ്രസ്താവിക്കുന്ന പ്രകാരമുള്ള (8) തീരുമാനങ്ങൾ ഐകകണ്ഠ്യേന പാസ്സാക്കുകയും ചെയ്തു.

1932-ലേതിൽ 8 എന്നു് അക്കം കൊടുത്തിരിക്കുന്ന ഭാഗം 1929-ലേതിൽ ഇല്ലെന്നുള്ളതും 1929-ലേതിൽ 7 എന്നു് അക്കം കൊടുത്തിരിക്കുന്നതു് 1932-ലേതിൽ ഇല്ലെന്നുള്ളതും 1929-ലെ പകർപ്പിൽ പാത്രിയർക്കീസിനെ വിവരിച്ചിരിക്കുന്നതു്, ഇതുവരെ മറെറാരിടത്തും വിവരിക്കാത്ത വിധത്തിലാണെന്നുള്ളതും അതു തന്നെ 1932-ലേതിൽ ഭേദപ്പെടുത്തിയെഴുതിയിരിക്കുന്നുവെന്നുള്ളതും മററു വ്യത്യാസങ്ങൾക്കു് പുറമെ ശ്രദ്ധേയമാണ്.

(9) അക്ഷരജ്ഞാനമില്ലാത്തവരും അയോഗ്യരുമായ സഭാംഗങ്ങളെ, (10) അവരിൽ പ്രത്യേകിച്ചു .... മ്നാസ്സറിനെ (11) വൈദികസ്ഥാനങ്ങളിലേക്കു (Sacerdotal dignitaries പ്രവേശിപ്പിച്ചു.

(9) ഭോഷന്മാരും അയോഗ്യന്മാരുമായ പലരേയും (11) പ്രധാനാചാര്യത്വത്തിന്റെയും ആചാര്യത്വത്തിന്റേയും ഉന്നത പദവികളിലേക്കു വിവേചന കൂടാതെ പ്രവേശിപ്പിച്ചു (10) പ്രത്യേകിച്ചു മ്നാസ്സറിനെ പ്രധാനാചാര്യനാക്കി.

(12) അദ്ദേഹം മദ്യപനും അദ്ദേഹത്തിന്റെ ചെയ്തികൾ നിഗളത്തോടു കൂടിയതും ലജ്ജാകരവുമായിരുന്നു. അദ്ദേഹം 8 വർഷക്കാലത്തിനിടയിൽ വൈദികരുടെയും സമുദായത്തിന്റെയും മേൽ ഒരു ശാപോച്ചാരണം ചെയ്തു.

(12) മദ്യപാനാധിക്യത്താൽ സുബോധമില്ലാതെ കഴിഞ്ഞ എട്ടുവർഷം അദ്ദേഹം വൈദികന്മാരോടും അത്മായക്കാരോടും ഒരുപോലെ കോപിക്കുകയും ശ ണ്ണായിട്ടുകയും (13) താൻ വിളിക്കപ്പെട്ടിരുന്ന ആ ഉന്നതസ്ഥാനത്തിനു യോഗ്യനല്ലാത്തപ്രകാരം അനീതിയായി പലതും പ്രവർത്തിക്കുകയും ചെയ്തു.

പല വ്യത്യാസങ്ങൾക്കും പുറമേ 13 എന്ന് അക്കം കൊടുത്തിരിക്കുന്നത് 1929-ലേതിൽ ഇല്ലാത്ത ഒരു നൂതനവാചകമാണ്. ഈ ഭാഗത്തു രണ്ടു പകർപ്പുകളിലും അദ്ദേഹം, മദ്യപാനം, 8 വർഷം, വൈദികർ എന്നീ പദങ്ങൾ ഉണ്ടെന്നല്ലാതെ മറ്റുവല്ല സാമ്യവുമുണ്ടോ എന്നു നോക്കുക. അർത്ഥത്തിൽ ഭിന്നമാണ്.

(14) ഇദ്ദേഹത്തിന്റെ ഹീനവും ഭോഷത്വവുമായ പ്രവർത്തികൾ (doings) മൂലവും വൈദ്യപരിശോധന മൂലവും തെളിഞ്ഞതുപോലെ അദ്ദേഹം പരസ്യമായി മസ്തിഷ്ക രോഗബാധിതനായി (brain disorder) അതിനാൽ താഴെ പറയും പ്രകാരം നടത്തേണമെന്നു തീരുമാനിച്ചു.

(14) ഇദ്ദേഹം ചിത്ത ബാധിതനും ന്യായാന്യായ വിവേചനം ചെയ്യാൻ അപ്രാപ്തനും ആണെന്നു മഹാന്മാരായ ഡാക്ടറന്മാർ ഏകോപിച്ച് അഭിപ്രായപ്പെട്ടിരിക്കുന്നതുപോലെ തന്നെ ജീവിതരീതിയിലും ഭരണ നടത്തിപ്പിലും ഗൗരവതരമായ പിശകുകൾ ഉള്ളതായി ബോധ്യപ്പെട്ടിരിക്കുന്നു.

ന്യായാന്യായ വിവേചനത്തിനുള്ള അപ്രാപ്തി, മഹാന്മാര് ഏകോപിച്ചുള്ള അഭിപ്രായം, ഭരണനടത്തിപ്പിലുള്ള ഗൗരവതര

ളായ പിശകുകൾ, ഇവയെല്ലാം 1932-ലെ പകർപ്പിനു് പ്രത്യേകമുള്ളവയാണു്. പക്ഷേ തീരുമാനങ്ങളൊന്നുമില്ല.

(15) പ്രസ്തുത പാത്രിയർക്കീസിനെ അന്ത്യോഖ്യയുടെ എത്രയും ഉന്നതമായ പാത്രിയർക്കാ സിംഹാസനത്തിങ്കൽ നിന്നു നീക്കം ചെയ്യുന്നു (16) ആയതിനുശേഷം ദൈവത്തിന്റെ സഭയിൽ പാത്രിയർക്കാ സിംഹാസനപരമായി പ്രവർത്തിപ്പാൻ (17) അദ്ദേഹത്തെ അനുവദിക്കുന്നില്ല (18) വകവെയ്ക്കാതെ (19) ഏതെങ്കിലും പട്ടംകൊട നടത്തുന്നതായാൽ അപ്രകാരമുള്ള പട്ടംകൊട (20) അസാധു എന്നപോലെ ഗണിക്കപ്പെടുന്നതാണു്.

(15) അതിനാൽ വി. പാത്രിയർക്കാ സിംഹാസനത്തിൽ നിന്നും മേൽപ്പറഞ്ഞ അബ്ദൽമ്ശിഹാ പാത്രിയർക്കീസിനെ സ്ഥാനഭ്രംശനാക്കിയിരിക്കുന്നു (16) ദൈവത്തിന്റെ വി. സഭയിൽ പാത്രിയർക്കാ സിംഹാസനത്തിന്നടുത്ത യാതൊരു ശുശ്രൂഷയും ചെയ്യുവാൻ ഇനി (17) അദ്ദേഹത്തിനു് അധികാരമില്ല. (18) അഥവാ ഈ സുന്നഹദോസിനെതിരായി അദ്ദേഹം അഹങ്കരിച്ചു (19) വി. സിംഹാസനത്തിനടുത്ത ഏതെങ്കിലും കാര്യം പ്രവർത്തിക്കുന്നതായാൽ അതു (20) അസാധുവായിരിക്കുമെന്നും (21) ഈ സുന്നഹദോസ് തീരുമാനിച്ചിരിക്കുന്നു.

അർത്ഥവ്യത്യാസവും (21) അക്കമിട്ടിരിക്കുന്നതു് 1929-ലെ പകർപ്പിൽ ഇല്ലെന്നുള്ളതും കാണുക.

തെരഞ്ഞെടുക്കപ്പെടുവാനിരിക്കുന്ന കൈമോഖാമിന്റെ അദ്ധ്യക്ഷതയിൽ വി: (22) അന്ത്യോഖ്യാ സിംഹാസനത്തിങ്കലേക്കു് (23) വേറൊരു (another) പാത്രിയർക്കീസിനെ (24) തെരഞ്ഞെടുക്കേണ്ടതു് ആവശ്യമെന്നു (25) സുന്നഹദോസ് തീരുമാനിച്ചു.

തെരഞ്ഞെടുക്കപ്പെടുന്ന കൈമാഖാമിന്റെ അദ്ധ്യക്ഷതയിൽ (26) കൂടപ്പെടുന്ന സുന്നഹദോസ് വി. (22) സിംഹാസനത്തിങ്കലേക്കു് (23) ഒരു പാത്രിയർക്കീസിനെ (24) തിരഞ്ഞെടുക്കേണ്ടതാകുന്നു.

മററു പല വ്യത്യാസങ്ങൾക്കും പുറമെ (25) എന്നു് അക്കം കൊടുത്തിരിക്കുന്നതു് 1932-ലേതിൽ ഇല്ലെന്നുള്ളതും (26) എന്നു് അക്കം കൊടുത്തിരിക്കുന്നതു് 1929-ലേതിൽ ഇല്ലെന്നുള്ളതും കാണുക. "അന്ത്യോഖ്യാ" 1929-ലേതിൽ മാത്രം.

മേൽ ചേർത്ത തീർപ്പുകൾ 1903 (27) ഒക്ടോബർ മാസം 10 (കന്നി 27)-ാംനു- (28) ഞങ്ങൾ ഉണ്ടാക്കിയിരിക്കുന്നു.

1903 (27) തുലാം 10-ാംനു- (28) ഈ സുന്നഹദോസ് (29) കൂടി ആലോചിച്ച് മേൽപറഞ്ഞ നിശ്ചയങ്ങൾ ചെയ്തു.

(29) എന്നു് അക്കം കൊടുത്തിരിക്കുന്നതു് അടയാളസഹിതം പകർപ്പിൽ ഇല്ലെന്നുള്ളതു കാണുക.

അഞ്ചുപേർ മാത്രം ചേർന്നു് സുന്നഹദോസ് കൂടി നിശ്ചയങ്ങൾ പാസ്സാക്കി ഒപ്പുവച്ചു് സുന്നഹദോസ് നടപടി പൂർത്തിയാക്കിയതായും അതിനുശേഷം ടി സുന്നഹദോസ് നിശ്ചയങ്ങൾക്കു കീഴ്പ്പെട്ടു് ഒപ്പുവച്ചതായി പറഞ്ഞു് ഒരാളും, ടി നിശ്ചയങ്ങളെ സമ്മതിച്ചു് ഒപ്പുവച്ചിരിക്കുന്നു എന്നു പറഞ്ഞു് 3 പേരും, അങ്ങനെ 4 പേർ പിന്നീടു നിശ്ചയങ്ങൾക്കു് ഒപ്പുവച്ചതായും 1929-ലെ പകർപ്പിൽ കാണിച്ചിരിക്കുന്നു.

ഒൻപതുപേരും (സംബന്ധിച്ചതായി 1929-ലേതിൽ പറയുന്ന 5 പേരും പിന്നീടു സമ്മതം കൊടുത്തതായി അതിൽ പറയുന്ന നാലുപേരും ഉൾപ്പെടെ) ചേർന്നു സുന്നഹദോസ് കൂടി തീരുമാനങ്ങൾ ചെയ്തതായും 9 പേരും സുന്നഹദോസിലെ അംഗങ്ങളായി തീരുമാനങ്ങൾക്കു് ഒരേ തീയതിയിൽ തന്നെ ഒപ്പുവച്ചിട്ടുള്ളതായും 1932-ലെ പകർപ്പിൽ കാണിച്ചിരിക്കുന്നു.

“പ: ത്രിത്വനിശ്വാസത്തിൽ കൂടിയ ആത്മീയ സുന്നഹദോസി”ന്റെ നിശ്ചയങ്ങൾ എത്രയും സൂക്ഷ്മമായി (copied minutely) സിംഹാസന ഡയറിയിൽ നിന്നും എഴുതിയെടുത്ത 1929-ലെ പകർപ്പും 1932-ലെ പകർപ്പും തമ്മിലുള്ള അന്തരം ഏതാണ്ടു വ്യക്തമായി കഴിഞ്ഞിട്ടുണ്ടെന്നു വിചാരിക്കുന്നു. ഇപ്പോഴത്തെ കക്ഷിഭിന്നതയുടെ ഇടയിൽ കിടക്കുന്ന സർവ്വപ്രധാനമായ ഒരു രേഖയായിട്ടത്രെ ഇതിരിക്കുന്നതു്. മേൽ ചേർത്തിരിക്കുന്ന പകർപ്പുകൾ രണ്ടും ഒരു സംഭവത്തെ പറ്റിയുള്ള 2 പേരുടെ റിപ്പോർട്ടുകളോ ഒരു സുന്നഹദോസ് തീരുമാനത്തിന്റെ (നടപടികളുടെ) കേവലം സംക്ഷേപങ്ങളോ അല്ല. പ്രത്യുത, വളരെ പരിപാവനമായി കരുതുന്നതെന്നു പറയുന്ന, ഒരു സുന്നഹദോസ്, സിംഹാസന ഡയറിയിൽ എഴുതിയിരിക്കുന്നതായി പറയുന്ന രേഖയുടെ വളരെ സൂക്ഷ്മതയോടെ എടുത്ത ശരി പകർപ്പുകളാണത്രെ. ഈ പകർപ്പുകൾ തമ്മിൽ പദാനുപദം വള്ളിപുള്ളി എന്നിവകൾ*

ഈഷൽ ഭേദമെന്യേ ഒത്തിരിക്കേണ്ടതാണെന്ന് ഏവനും സമ്മതിക്കുന്നതാണ്. ഈപ്രകാരമായിരിക്കേണ്ടിയ പകർപ്പുകൾക്കു 3 വർഷകാലം കൊണ്ടു വന്നുകൂടിയ അന്തരത്തിന്റെ വെളിച്ചത്തിൽ നോക്കിയാൽ ഈ പകർപ്പുകളുടെ മൂലസ്ഥാനം മാത്രമല്ല പതിനെട്ടുക്കം കാടനാരന്റെ ഉത്ഭവസ്ഥാനവും ദർശിക്കുവാൻ സാധിക്കുമെന്നുള്ളതിൽ സംശയിക്കേണ്ടതില്ല. ഈ പകർപ്പിനെ ആധാരമാക്കി മലങ്കരസഭയെ രണ്ടായി വെട്ടിക്കീറി ചിതറിക്കുവാൻ അത്രെ ചിലർ കോടാലിക്കൈകളായിത്തീരുന്നത്.

---

# അദ്ധ്യായം 7

## 1911വരെ അദ്ദേഹത്തെ പാത്രിയർക്കീസായി ഇരുകക്ഷികളും കരുതിവന്നു

അബ്ദൽ മിശിഹാബാവായെ 1903–ൽ മാററിയതായും മററും പാത്രിയർക്കീസ് കക്ഷി വാദിക്കുന്നുണ്ടെങ്കിലും അദ്ദേഹം മാർ ദീവന്നാസ്യോസിനെ സ്വീകരിക്കുന്നു എന്ന് 1911-ാമാണ്ടിടക്ക് പ്രത്യക്ഷമായതുവരെ പാത്രിയർക്കീസ് കക്ഷിയും അദ്ദേഹത്തെ പാത്രിയർക്കീസായിതന്നെ സ്വീകരിച്ചുവന്നിരുന്നു.

കാനോനികമായി വാഴിക്കപ്പെട്ട്, ദീർഘകാലമായി സിംഹാസനാധിപനായി ഭരണം നടത്തിക്കൊണ്ടു വന്നിരുന്ന ഒരു പാത്രിയർക്കീസിനെ വി. സഭയുടെ സുന്നഹദോസ് മാററി എങ്കിൽ അവിവരം ഔദ്യോഗികമായി പ്രഖ്യാപിക്കുമായിരുന്നു എന്നും അപ്രകാരം പ്രഖ്യാപിച്ചിട്ടില്ലാത്തതിനാൽ സുന്നഹദോസ് മാററിയിട്ടില്ലെന്നും മററുമുള്ള വിവരങ്ങൾ മററ് അദ്ധ്യായങ്ങളിൽ പ്രതിപാദിച്ചിട്ടുണ്ട്. ഇതിൽ പ്രതിപാദിക്കുവാൻ ഉദ്ദേശിക്കുന്നത് സ്ഥാനഭ്രംശ സുന്നഹദോസുണ്ടായതായി വാദിക്കുന്ന 1903 മുതൽ അദ്ദേഹം മാർ ദീവന്നാസ്യോസിനെ അനുകൂലിക്കുമെന്നു വ്യക്തമായ 1911 വരെ അദ്ദേഹത്തെ എല്ലാവരും–പാത്രിയർക്കീസ് കക്ഷിയുൾപ്പടെ എല്ലാവരും—പാത്രിയർക്കീസായിത്തന്നെ പരിഗണിച്ചുവന്നു എന്നതിന് ടി കാലയളവിൽത്തന്നെ പാത്രിയർക്കീസ് പക്ഷ

ത്തുനിന്ന് ഉണ്ടായിട്ടുള്ളതും പാത്രിയർക്കീസ് പക്ഷം അംഗീകരിക്കുന്നതുമായ രേഖകളെ സംബന്ധിച്ചു മാത്രമാണ്.

1. 1903-ലും, 1904-ലും അബ്ദൽമിശിഹാ പാത്രിയർക്കീസായി തന്നെ ഭരിച്ചുകൊണ്ടിരുന്നു എന്ന് 1917-ൽ ചരിത്രം എഴുതിയ ഇപ്പോഴത്തെ പാത്രിയർക്കീസ് സമ്മതിക്കുന്നു. ഈ വിവരം 1942—ൽ അബ്ദൽ ആഹാദ് റമ്പാച്ചൻ പ്രസ്താവിക്കുന്നുണ്ട്. അദ്ദേഹം പാത്രിയർക്കീസ് സിംഹാസനഡയറിയും മറ്റുപല റിക്കാർഡുകളും പരിശോധിച്ച്, 1917—ൽ അച്ചടിപ്പിച്ച ചരിത്രത്തിൽ പാത്രിയർക്കീസന്മാരുടെ ചുരുങ്ങിയ വിവരണം ഉണ്ട്. അതിൽ "ഇഗ്നാത്തിയോസ് അബ്ദൽമിശിഹാ 1895-മുതൽ 1905 വരെ," നിർബാധം പാത്രിയർക്കീസായി വാണു എന്നും, 1905 വരെ, അദ്ദേഹത്തെ ആരും മാറ്റുകയോ നീക്കുകയോ ചെയ്തിരുന്നില്ല എന്നും മറ്റുമുള്ള സംഗതികൾ സംശയരഹിതമാംവണ്ണം 12, 16 എന്നീ അദ്ധ്യായങ്ങളിൽ രേഖപ്പെടുത്തിയിരിക്കുന്നു. ആ ഭാഗങ്ങൾ സ്ഥിരീകരിച്ചുകൊണ്ട് അബ്ദൽ ആഹാദ് 1942—ൽ എഴുതിയ "പ്രത്യക്ഷസത്യം" II 47, 48 എന്നീ പുറങ്ങളിൽ ഉദ്ധരിച്ചിട്ടുണ്ട്. ഇതിൽനിന്നും, 1903, 1904, 1905 എന്നീ വർഷങ്ങളിൽ പരിശുദ്ധസഭയുടെ കാനോനിക പാത്രിയർക്കീസായി, അബ്ദൽമിശിഹാ പാത്രിയർക്കീസ് ബാവാതിരുമനസ്സുകൊണ്ട് ഭരിച്ചിരുന്നു എന്ന് ഇപ്പോഴത്തെ പാത്രിയർക്കീസും ബൈറൂട്ട് മെത്രാനും (അബ്ദൽ ആഹാദ് റമ്പാച്ചൻ) അസന്നിഗ്ദ്ധമായി സമ്മതിച്ചിരിക്കുന്നതായി കാണാം.

2. 904-ലും അദ്ദേഹം പാത്രിയർക്കീസ് തന്നെ എന്ന് താഴെപ്പറയുന്ന [illegible]യോടും പാത്രിയർക്കീസ് പക്ഷം വാദിയായ സ[illegible] സമ്മതിക്കുന്നു. മലയാളത്ത് കാതോലിക്കാ സിംഹാസനം സ്ഥാപിച്ചുതരുന്നതിനായി അബ്ദൽമിശിഹായുടെ പേർക്ക് 1904 മകരത്തിൽ കോജാ അന്തുൻ എഴുതിയ ഒരു ശുപാർശക്കത്ത് സഹിതം അന്ന് സിംഹാസനപ്രതിനിധിയായി വർത്തിച്ചുവന്ന മാർ ഒസ്താത്തേവോസ് എഴുതി എന്നും, അതിന് 1904 മകരം 26—ാംനു സിംഹാസനത്തുങ്കൽനിന്നും അബ്ദൽമിശിഹാ പാത്രിയർക്കീസ്ബാവാ പ്രതികൂലമറുപടി ആണ് അയച്ചതെന്നും, അങ്ങിനെ പ്രതികൂലമറുപടി അയച്ചത് അന്ന് സിംഹാസനം അദ്ദേഹത്തിന്റേതായിരുന്നതുകൊണ്ടാണെന്നും പിന്നീട് സിംഹാസനം അദ്ദേഹത്തിന് നഷ്ടപ്പെട്ടതുകൊണ്ടാണ് അനുവദിച്ചത്

എന്നും മററും പ്രസ്തുത കല്പനയെ വച്ചുകൊണ്ടു് മാർ യൂലിയോസ് വളരെ ശക്തിയായി വാദിക്കുന്നുണ്ടു്. (1932-ലെ സു. സ. മാ. പുറം 327). 1904—ൽ സിംഹാസനത്തുങ്കൽനിന്നും അബ്ദൽമ്ശിഹാ അയച്ച ടി കല്പന 1950—ലെ സഭാചന്ദ്രികയും ഉദ്ധരിച്ചു് മേൽപ്രകാരം വാദിക്കുന്നുണ്ടു്. (പുറം 113) അതിനാൽ അബ്ദൽമ്ശിഹാ 1904-ൽ അന്ത്യോഖ്യാ സിംഹാസനത്തിന്റെ അനിഷേധ്യ പാത്രിയർക്കീസായി സിംഹാസനത്തിൽ വാണുകൊണ്ടിരുന്നു എന്നു് 1932-ലെ മാർ യൂലിയോസും 1950—ലെ പാത്രിയർക്കീസ് കക്ഷിയും വ്യക്തമായി സമ്മതിച്ചിരിക്കുന്നു. എന്നിട്ടാണു് 1903-ൽ അബ്ദൽ മ്ശിഹായെ മുടക്കി സിംഹാസനത്തുങ്കൽനിന്നും ഭ്രഷ്ടനാക്കി എന്നു ഇന്നും ചിലർ വാദിക്കുന്നതു്!!!

3. 1905-ലും അബ്ദൽമ്ശിഹാ പാത്രിയർക്കീസായിരുന്നു എന്നു് 1905 ഇടവത്തിലെ ഇടവകപത്രിക (സഭാനാവു്)യും ഏലിയാസ് പാത്രിയർക്കീസ് 1927-ൽ സീറിയായിൽ തന്നെ രജിസ്റ്റാക്കിച്ചു് വാങ്ങിയ ഉടമ്പടിയും വ്യക്തമായി കാണിച്ചിരിക്കുന്നു. ഇതിനെപ്പററി "മുടക്കു സുന്നഹദോസിന്റെ" കാലം സംബന്ധിച്ചുള്ള അദ്ധ്യായത്തിൽ (പേജ് 16) സവിസ്തരം പ്രതിപാദിച്ചിട്ടുണ്ടു്. പാത്രിയർക്കീസ് പക്ഷനാവായി ആലുവാ സെമിനാരിയിൽനിന്നും പുറപ്പെടുന്ന ചന്ദ്രിക പറയുന്നതു് "എന്നാൽ ആ വി. പാത്രിയർക്കീസ് (അബ്ദൽ മ്ശിഹാ) ആകട്ടെ 1905-ൽ വി. സിംഹാസനത്തുങ്കൽ നിന്നും ബഹിഷ്കൃതനായി (പുസ്ത. 3 പേ. 113) എന്നും മററുമാണു്. അന്നോ എന്നെങ്കിലുമോ അദ്ദേഹം ബഹിഷ്കൃതനായോ എന്നുള്ളതു് ചിന്താവിഷയമാണു്. ഏതായാലും അന്നുവരെ (1905-ൽ) അദ്ദേഹം "വ്യർത്ഥനോ ഭ്രാന്തനോ മുടക്കപ്പെട്ടവനോ" ആയിരുന്നില്ല. 1905-ൽ സിംഹാസനത്തിൽ വാഴുന്ന വിശുദ്ധ പാത്രിയർക്കീസ് ആയിരുന്നു എന്നു് പാത്രിയർക്കീസ് കക്ഷി പ്രഖ്യാപിക്കുന്നുണ്ടു്.— "1903-ലെ മുടക്കു്" സുന്നഹദോസ് എവിടെ?

4. 1906-ലും അബ്ദൽമ്ശിഹാ വ്യർത്ഥനോ മുടക്കപ്പെട്ടവനോ തള്ളപ്പെട്ടവനോ ആയിരുന്നില്ല. പ്രത്യുത പാത്രിയർക്കീസു് തന്നെ ആയിരുന്നു എന്നു അന്നു് റമ്പാനായിരുന്ന മാർ ഓസ്താത്തിയോസും ശെമ്മാച്ചനായിരുന്ന മാർ തീമോത്തിയോസും എന്നീ തിരുമേനിമാർ 1906-ൽ തന്നെ സമ്മതിച്ചു രേഖപ്പെടുത്തിയിരിക്കുന്നതായി പാത്രിയർക്കീസു് കക്ഷിതന്നെ പ്രസ്താവിക്കുന്നു. (ചന്ദ്രിക 3, 114) മേൽപറഞ്ഞ രണ്ടുപേരുടേയും സിറിയായാത്ര

വിവരങ്ങൾ കാണിച്ച് 1906-ൽ മിദിയാത്തു് നിന്നും മലയാളത്തേക്കയച്ചകത്ത് ചന്ദ്രിക പ്രസിദ്ധം ചെയ്തിട്ടുണ്ട്. അതിൽ "പഴയ പാത്രിയർക്കീസ് ബാവാ തിരുമനസ്സുകൊണ്ട് എഴുന്നെള്ളി സ്വസ്ഥമായി ഇരിക്കുകയാണ് ...... .....പഴയ പാത്രിയർക്കീസ് ബാവാ ഇവിടെ എഴുന്നെള്ളി താമസിക്കുന്നതു് ഞങ്ങൾ മുൻകൂട്ടി അറിയുകയാൽ ഞങ്ങൾ ഇവിടെ കയറുകയും അവിടുത്തെ അടുക്കൽ ഞങ്ങൾ മൂന്ന് ദിവസം താമസിക്കുകയും ചെയ്തു." (1950-ലെ ചന്ദ്രിക പുറം 114) എന്നും മറ്റും എഴുതിയിരിക്കുന്നു. ഒരു പാത്രിയർക്കീസ് കൂടി ഉണ്ടായതിനാൽ മുന്നമേയുള്ള പാത്രിയർക്കീസ് പാത്രിയർക്കീസ് അല്ലാതായിപ്പോയിരുന്നു എന്ന് വരികിൽ അദ്ദേഹത്തെ "മുൻപാത്രിയർക്കീസ്" എന്നോ തള്ളപ്പെട്ട പാത്രിയർക്കീസ് എന്നോമറ്റോ പറകയും ആ ഗഡുവിൽ വാഴിക്കപ്പെട്ട അബ്ദള്ളാബാവാ മാത്രം പാത്രിയർക്കീസായിരുന്നു എന്നു വരികിൽ അദ്ദേഹത്തെ സാക്ഷാൽ പാത്രിയർക്കീസ് എന്ന് അർത്ഥം വരത്തക്കവിധം "ഇപ്പോഴത്തെ പാത്രിയർക്കീസ്" എന്നോ പാത്രിയർക്കീസ് എന്ന് മാത്രമോ പറയുകയും ചെയ്യുമായിരുന്നു- തെല്ലും സംശയമില്ല. മാത്രമല്ല അവരെ തമ്മിൽ തിരിച്ച് മനസ്സിലാക്കുന്നതിനായി, കോട്ടയത്ത് നമുക്ക് ആദ്യമുണ്ടായ സുറിയാനി സിമ്മനാരിയെയും രണ്ടാമതുണ്ടായ എം. ഡി. സിമ്മനാരിയെയും തമ്മിൽ തിരിച്ചു മനസ്സിലാക്കുന്നതിനായി "പഴയ സിമ്മനാരി" എന്നും "പുത്തൻ സിമ്മനാരി" എന്നും പറഞ്ഞുവന്നപ്രകാരം "പഴയ പാത്രിയർക്കീസ്" എന്നും "പുതിയ പാത്രിയർക്കീസ്" എന്നും മാത്രം പറഞ്ഞിരിക്കുന്നതിൽ നിന്നും അബ്ദൽമിശിഹാ പാത്രിയർക്കീസായി തന്നെ തുടർന്നു എന്നുമനസ്സിലാക്കേണ്ടിയിരിക്കുന്നു.

അബ്ദൽ മിശിഹാബാവയെപ്പറ്റി പറയുന്നിടത്ത് ഭക്തിയാദരപുരസ്സരം "പാത്രിയർക്കീസ് ബാവ തിരുമനസ്സുകൊണ്ട്' എന്നും 'എഴുന്നെള്ളി താമസിക്കുന്നു' എന്നും മറ്റും 1906-ൽ എഴുതിയിരിക്കുന്നതിനാൽ അദ്ദേഹത്തിനു അക്കാലത്തു് പാത്രിയർക്കോചിതമായ സകല ബഹുമതികളും ലഭിച്ചുകൊണ്ടിരുന്നു എന്നു കാണുന്നു. സിംഹാസന പ്രതിനിധി മാർ ഓസ്തത്തേവോസും മറ്റും അദ്ദേഹം ഒന്നിച്ചു കുറെ നാൾ താമസിച്ചു എന്നുള്ളതും അബ്ദൽ മിശിഹാബാവായെപ്പറ്റി മേൽപ്രകാരം ആദരവോടെ എഴുതിയശേഷം അബ്ദള്ളായുടെ താമസത്തെപ്പറ്റിപറയുമ്പോൾ 'എഴുന്നെള്ളി, എന്നപദം ചേർക്കാതെ കേവലം "താമസിക്കുന്നു,, എന്നുമാത്രം എഴുതിയിരിക്കുന്നതു ചന്ദ്രിക 3:114—ാം പുറത്തുതന്നെ കാണാവുന്ന

തു പ്രത്യേകം ശ്രദ്ധേയമാണ്. ഇവിടെ ചേരിതിരിഞ്ഞ 1910—നും മാർ ദിവന്നാസ്യോസ് തിരുമേനി മെത്രാനായ 1908—നും മററും മുമ്പ് 1906—ൽ എഴുതിയതും അന്നുതന്നെ, സഭാഗസററായിരുന്ന ഇടവക പത്രികയിൽ പ്രസിദ്ധം ചെയ്തതും ഇപ്പോൾ സഭാചന്ദ്രികതന്നെ എടുത്തു വീണ്ടും പ്രസിദ്ധംചെയ്തിരിക്കുന്നതുമായ കത്തു് അന്നത്തെ സ്ഥിതിഗതികൾ—അബ്ദൽമിശിഹാ 1906—ലും ശരിയായ പാത്രിയർക്കീസായിരുന്നു എന്ന വസ്തുത—ഗ്രഹിക്കുന്നതിനു ആവശ്യംവേണ്ട വെളിച്ചം നൽകുന്നില്ലയോ!

5. 1906—ൽ അബ്ദൽമിശിഹാ പാത്രിയർക്കീസ് തന്നെ എന്നു കോജ്ജാ അന്ത്രൂൻ 1906-ലും ഇടവക പത്രിക 1907-ലും വയലിപ്പറമ്പിൽ തോമസ് വറുഗീസ് (ഇപ്പോൾ മെത്രാൻ) 1932-ലും പ്രസ്താവിക്കുന്നു......“അബ്ദൽമിശിഹാപാത്രിയർക്കീസുമായി യോജിച്ചു് അനുഗ്രഹത്തെതന്നെ സ്വീകരിക്കയാണ് നല്ലതു് എന്നു സുൽത്താൻ നിർബന്ധമായി പറയുന്നു. എന്നാൽ മെത്രാന്മാർക്കു (ഏറുശലേമിലെയും കുസ്തന്തീനിലെയും മെത്രാന്മാർക്കു്) സമ്മതമല്ല. എന്നെല്ലാം വളരെ വ്യക്തമായി 1906 മേടം 7-ാം തീയതി കോജ്ജാ അന്ത്രൂൻ എഴുതിയിരിക്കുന്നു. ഈ കത്തു് 1907-ൽ മലങ്കര സഭാനാവായിരുന്ന ഇടവകപത്രികയിൽ പ്രസിദ്ധം ചെയ്തിട്ടുമുണ്ടു്. മാത്രമല്ല അതു് ഇപ്പോൾ മാർ അത്താനാസ്യോസ് തിരുമേനിയുടെ “സഹായകൻ„ മാർ ഗ്രീഗോറിയോസ് 1932-ൽ പാത്രിയർക്കീസ് കക്ഷിനാവായിരുന്ന സുറിയാനി സഭാമാസിക കന്നി ലക്കത്തിൽ എടുത്തു പ്രസിദ്ധം ചെയ്തിട്ടുമുണ്ടു്. പാത്രിയർക്കാസിംഹാസനവുമായി വളരെ ബന്ധപ്പെട്ടിരുന്ന കോജ്ജാഅന്ത്രൂൻ 1906 മേടത്തിൽ എഴുതുമ്പോൾ അബ്ദൽ മിശിഹാബാവായെ ശരിക്കു് പാത്രിയർക്കീസ് എന്നുതന്നെ തെളിച്ചു പറയുന്നതിനാൽ അന്നു് (1906 മേടത്തിൽപോലും) അദ്ദേഹം പാത്രിയർക്കീസ്സായിതന്നെ പരിഗണിക്കപ്പെട്ടുവന്നു എന്നു വ്യക്തമാകുന്നു. ഈ കത്തിനെ സമ്മതിച്ചു 1907-ൽ ഇടവക പത്രിക അതു പ്രസിദ്ധം ചെയ്തതിനാൽ അതിനെ അന്നത്തെ അവിഭാജ്യ മലങ്കര സഭയും; 1932-ൽ ടി കത്തിനെ സമ്മതിച്ചു് മാർ അത്താനാസ്യോസ് തിരുമേനിയുടെ ഇന്നത്തെ സഹായമെത്രാൻ തങ്ങളുടെ നാവായ സു. സ. മാ. യിൽ ഉദ്ധരിച്ചിരിക്കുന്നതിനാൽ അതു് 1932-ലെ പാത്രിയർക്കീസ് കക്ഷിയും സമ്മതിച്ചിരിക്കുന്നതായി തെളിയുന്നു. ഇതിന്റെ മററു ചില വശങ്ങൾ III—ാം അദ്ധ്യായത്തിൽ പ്രതിപാദിച്ചിട്ടുണ്ടു്.

6. 1907-ലും അബ്ദൽ മിശിഹായെ പാത്രിയർക്കീസായി തന്നെ കരുതുകയും അദ്ദേഹം വഴിയായി ഇവിടെ കാതോലിക്കാ സ്ഥാപിക്കുവാൻ അന്ന് ആലോചിക്കുകയും ശ്രമിക്കുകയും ചെയ്തു എന്ന് മാർ യൂലിയോസ് അന്നത്തെ പാത്രിയർക്കീസ് കക്ഷിനാവായ സഭാചന്ദ്രികയും സമ്മതിക്കുന്നുണ്ട്.

മാർ ഒസ്താത്തിയോസ്, മാർ തിമോത്തിയോസ് എന്നീ തിരുമേനിമാർ (അന്ന ശെമ്മാശന്മാർ) 1906—ൽ സിറിയായിലേക്കു പോയപ്പോൾ ഇവിടെ കാതോലിക്കാസ്ഥാപനം ലഭിക്കുന്നകാര്യം സംബന്ധിച്ച് രണ്ടു പാത്രിയർക്കീസന്മാരുമായി വേണ്ട ആലോചനകൾ നടത്തണമെന്നു ആവശ്യപ്പെട്ടിരുന്നു. അതിൻപ്രകാരം അവർ സിറിയായിൽ സഞ്ചരിച്ചകാലത്തു വേണ്ട അന്വേഷണങ്ങൾ നടത്തുകയും രണ്ടു പാത്രിയർക്കീസന്മാരോടുംകൂടി താമസിക്കുകയും ആവശ്യമായ ആലോചനകൾ നടത്തുകയും ചെയ്തതിന്റെ ഫലമായി കോനാട്ടു മല്പാനച്ചന്റെ പേർക്കു സിറിയായിൽ നിന്നു ഒരു കത്തയച്ചിരുന്നു. അതു അബ്ദല്ലാബാവാ അറിഞ്ഞ് അവിടെവച്ചു തന്നെ പിടിച്ചെടുക്കയും അതിന്റെ ഉള്ളടക്കം ഗ്രഹിച്ചപ്പോൾ അദ്ദേഹം വളരെ കോപിക്കയും മറ്റുംചെയ്തതു് പ്രസിദ്ധമാണല്ലോ. അതിലെ ചില ഭാഗങ്ങൾ മാർ യൂലിയോസ് 1932-ൽ അന്നത്തെ പാത്രിയർക്കീസ് കക്ഷിനാവായിരുന്ന സ്വ. സാ. മാ. 326-ാം പുറത്തും ടി കക്ഷിയുടെ 1950ലെ നാവായ സഭാചന്ദ്രിക 114-ാം പേജിലും പ്രസിദ്ധം ചെയ്തിരിക്കുന്നതു ഇപ്രകാരമാണ്:—......“പഴയ മണവാള (അബ്ദൽ മിശിഹാ) നുമായി ആലോചിച്ചു. പൊതുവിന്റെ കോറെപ്പിസ്കോപ്പാസ്ഥാനവും * മപ്രിയാന (കാതോലിക്ക)സ്ഥാനവും X സാധിക്കുന്നതിന് ഒരു പ്രയാസവും ഇല്ല.... ......പുതിയ മണവാളൻ (അബ്ദല്ല) അവിടെ മെത്രാന്മാരെ വാഴിക്കാൻ അനുവാദം തരുന്ന മാർഗ്ഗം കാണുന്നില്ല.........” ഇവിടെയും മുൻ നാലാം ഖണ്ഡികയിൽ കണ്ടപ്രകാരം രണ്ടു പാത്രിയർക്കീസന്മാരെ തമ്മിൽ തിരിച്ച് മനസ്സിലാക്കത്തക്കതായി മണവാളൻ (പാത്രിയർക്കീസ്) ആയ കാലത്തെ കുറിക്കത്തക്കവണ്ണം പഴയ മണവാളൻ എന്നല്ലാതെ മണവാളസ്ഥാനം നഷ്ടപ്പെട്ടു എന്നു കാണിക്കത്തക്കവണ്ണം മുൻ മണവാളൻ എന്നോ മണവാളൻ ആയിരുന്ന ആൾ എന്നോ പറയാതെ എഴുതുന്ന കാലത്തും,

* കോറെപ്പിസ്കോപ്പാസ്ഥാനം കോനാട്ടു മല്പാനച്ചന്.
X കാതോലിക്കാസ്ഥാനം പുലിക്കോട്ടു തിരുമേനിക്ക്.

(1907 തുലാത്തിലും), മണവാളസ്ഥാനം(പാത്രിയർക്കാസ്ഥാനം)ഉണ്ടെന്ന് കാണിക്കത്തക്കവണ്ണം പഴയ മണവാളൻ എന്നു പറയുന്നതും അബ്ദുള്ളാ ബാവായെ മണവാളൻ എന്നു പറയാതെ പുതിയ മണവാളൻ എന്നു പറഞ്ഞിരിക്കുന്നതും സ്മരണീയമാണ്.

ഇവിടെ യാതൊരു കക്ഷിഭിന്നതയും ഇല്ലാതിരുന്ന കാലത്തു മാർ ദീവന്നാസ്യോസ് തിരുമേനിയെ മെത്രാൻ സ്ഥാനത്തേക്ക് തെരഞ്ഞെടുക്കുന്നതിനുപോലും മുൻപു മലങ്കരസഭാനേതാക്കന്മാരും അതിന്റെ സേവനത്തിനായി സ്വയം സമർപ്പിച്ചു പുണ്യസ്ഥലസന്ദർശനത്താൽ അനുഗ്രഹീതരാകുവാൻ സിറിയായിലേക്കു പോയവരും 1907-ൽ ആദ്യപാത്രിയർക്കീസായ അബ്ദൽമിശിഹാ വഴി മലങ്കരയിൽ കാതോലിക്കേറ്റു സ്ഥാപിക്കുന്നതിനും അങ്ങിനെ പരാശ്രയംകൂടാതെ മലങ്കര സഭയിൽ എന്നേക്കും പൌരോഹിത്യം നിലനിർത്തുന്നതിനും പരിശ്രമിച്ചു എന്നും അതിൽ അവർ യാതൊരു വിധ ന്യൂനതയും കണ്ടിരുന്നില്ല എന്നും ഇതിൽനിന്നു സിദ്ധിക്കുന്നുണ്ട്.

7. 1908-ൽ അബ്ദൽമിശിഹാ സുറിയാനിസഭ മുഴുവന്റെയും ശരിയായ പാത്രിയർക്കീസ് എന്നു പാമ്പാക്കുട മല്പാനച്ചൻ ഏറ്റുപറകയും ഇവിടെ കാതോലിക്കാവാഴ്ച നടത്തിത്തരുന്നതിനു അദ്ദേഹത്തോടു അപേക്ഷിക്കയും ചെയ്യുന്നു. അബ്ദുള്ളാ മലയാളത്തേക്കുള്ള യാത്രാമദ്ധ്യേ ലണ്ടനിൽ പ്രോട്ടസ്റ്റന്റു വിശ്വാസിയായി കഴിയുന്ന വിവരം ഇംഗ്ലീഷ് പത്രങ്ങൾ മുഖേന അറിഞ്ഞപ്പോൾ അബ്ദൽമിശിഹായുടെ പേർക്കു 1908 ധനു 30-ാം തീയതി അദ്ദേഹം എഴുതിയിരുന്നതു ഇപ്രകാരമാണ്;—"ഭൂതലമെങ്ങുമുള്ള പൂർവ്വിക സുറിയാനി ജാതി മുഴുവന്റെമേലും അധികൃതനായിരിക്കുന്ന രണ്ടാമത്തെ അബ്ദൽമിശിഹാ എന്ന തിരുനാമമുള്ള അന്ത്യോക്യായുടെ ശ്ലീഹായ്ക്കടുത്ത സിംഹാസനത്തിന്റെ ഞങ്ങളുടെ പിതാവായ ഭാഗ്യവാനായ മോറാൻ ഇഗ്നാത്തിയോസ് പാത്രിയർക്കീസ് തിരുമനസ്സിലേക്കു.......അദ്ദേഹം (അബ്ദുള്ള) ദുര്വ്യാഗ്രഹിയാകുന്നു. ഇപ്പോൾ എല്ലാ നിന്ദയുടെയും കാരണം അബ്ദുള്ളാ പത്രിയർക്കീസ്സാകുന്നു.....തിരുമനസ്സുകൊണ്ടു ശരിയായ പാത്രിയർക്കീസ്സാകുന്നു... ശരിയാംവണ്ണമല്ലാതെ പാത്രിയർക്കീസായിരിക്കുന്നവൻ ഞങ്ങളുടെ അടുക്കൽ വരുന്നതിനെ തടയുന്നതിനായി ബോധിപ്പിക്കണം...തിരുമേനി ഞങ്ങളുടെ അടുക്കൽ വരണം....ഞങ്ങളിൽനിന്നുതന്നെ ഒരാളെ ഞങ്ങൾക്കു മപ്രിയാന ആക്കിത്തരണം....". അബ്ദൽമിശിഹാ തിരുമനസ്സുകൊണ്ടാണ് സാക്ഷാൽ പാത്രിയർക്കീസ് എന്നും അതി

നാൽ തിരുമനസ്സുകൊണ്ടാണ് മലയാളത്തെഴുന്നെള്ളി കാതോലിക്കാവാഴ്ച നടത്തേണ്ടതെന്നും ന്യായമല്ലാതെ പാത്രിയർക്കീസായിരിക്കുന്ന അബ്ദള്ളാ മലയാളത്തു വരുന്നതിനെ തടയണമെന്നും മററും മല്പാനച്ചൻ എഴുത്തിൽ അപേക്ഷിച്ചിരിക്കുന്നു. ഈ കത്തിൽ നിന്നു പാത്രിയർക്കീസ് പക്ഷനാവായ ചന്ദ്രിക എടുത്തു പകർത്തിക്കൊണ്ടു് ഇവിടെനിന്ന് ഒരാളെ മല്പ്രിയാനായി വാഴിച്ചു കിട്ടേണമെന്നു അപേക്ഷിച്ചിരിക്കുന്നതിനെ വിമർശിച്ചിട്ടുണ്ടു്. (പു: 3 ലേ: 113) മേൽ ചേർത്തിരിക്കുന്ന കത്തു് എഴുതിയിരിക്കുന്നതു് അന്നത്തെ മലങ്കര മെത്രാപ്പോലീത്താ കഴിഞ്ഞാൽ സഭയുടെ കാനോൻ വിശ്വാസോപദേശങ്ങൾ സഭാകാര്യങ്ങൾ ചരിത്രം എന്നിത്യാദി വിഷയങ്ങളിൽ അദ്വിതീയജ്ഞാനമുണ്ടായിരുന്ന ആളും പാത്രിയർക്കീസ് പക്ഷത്തിന്റെ പ്രധാന വൈദികനേതാവുമായിരുന്ന പാമ്പാക്കുട മല്പാനച്ചനാണ എന്നുള്ള വസ്തുത ഗ്രഹിച്ചുകൊണ്ടു അതിലുള്ള ഓരോ പ്രസ്താവനയുടെയും ഘനം മനസ്സിലാക്കുമ്പോൾ 1908-ൽ അബ്ദൽമിശിഹാ യാതൊരു ന്യൂനതയുമില്ലാത്ത കാനോനിക പാത്രിയർക്കീസായിരുന്നു എന്നും അദ്ദേഹം വഴിയായി ലഭിക്കുന്ന പട്ടത്വത്തിനാണ് യാതൊരു ന്യൂനതയും ഇല്ലാത്തതു് എന്നും അനാഷേദ്ധ്യമായി സിദ്ധിക്കുന്നു. ഈ കത്തിന്റെ വെളിച്ചത്തിൽ "1903-ലെ സുന്നഹദോസ്" 1908 വരെയും ഭ്രൂജാതം ചെയ്തിട്ടുണ്ടോ എന്നു കൂടെ പരിശോധിക്കുന്നതു് രസാവഹമായിരിക്കും. സൂര്യന്റെ മുമ്പിൽ ഹിമകണം കണക്കെയല്ലയോ ഈ പണ്ഡിതന്റെ കത്തിൻമുമ്പിൽ 1903—ലെ സുന്നഹദോസ് കഥ!!!

8.) 1909-ലും ഇവിടെ ഭിന്നത ഇല്ലാതിരിക്കുന്ന അവസരത്തിൽ അബ്ദൽമിശിഹായെ പാത്രിയർക്കീസായി കരുതി അദ്ദേഹം വഴി ഇവിടെ കാതോലിക്കേററു് സ്ഥാപിക്കുന്നതിനു ശ്രമിച്ചു എന്നു് കോനാട്ടു മല്പാനച്ചനും 1911-ൽ പാത്രിയർക്കീസ് കക്ഷിനാവായിരുന്ന ജീവനിക്ഷേപവും സമ്മതിക്കുന്നുണ്ടു്. 1909-ൽ അബ്ദള്ളാ മലയാളത്തേക്കുള്ള യാത്രമദ്ധ്യേ ഊർശ്ലീമിലായിരിക്കുമ്പോൾ—മലയാളത്തു് എത്തി വഴക്കും ഭിന്നതയും ആരംഭിക്കുന്നതിനു മുമ്പുതന്നെ—അപ്പോൾ ഊർശ്ലീമിലുണ്ടായിരുന്ന ടി മല്പാനച്ചൻ, മാർ ദീവന്നാസ്യോസ് തിരുമേനി, മി. മാമ്മൻമാപ്പിള മുതലായവർ അബ്ദൽമിശിഹായെ കൊണ്ടുവന്നു് പൌരസ്ത്യ കാതോലിക്കേറ്റു് മലയാളത്തു് പുനഃസ്ഥാപിക്കുന്നതിനു് ആലോചന നടത്തി എന്നും അതു അന്നുതന്നെ അബ്ദള്ളായുടെ അറിവിൽപെട്ടു എന്നും മററുമുള്ള വിവരണങ്ങൾ അക്കാലത്തുതന്നെ ജീവനിക്ഷേപത്തിൽ പ്ര

സ്ലംവിക്കുന്നുണ്ടു്. (1911-ക്കു് കൊല്ലം 1086 കുംഭം ജീവനിക്ഷേപം പുറം 94) ഈ സംഭവത്തിൻെറ യാഥാർത്ഥ്യം കക്ഷി ഭിന്നത ആരംഭിച്ചശേഷവും മാർ ദീവന്നാസ്യോസ് തിരുമേനിയുടെ കക്ഷി സമ്മതിച്ചിട്ടുണ്ടു്. (മലങ്കര സുറിയാനി സഭാസംരക്ഷകൻ പുറം 84) കക്ഷിത്വമോ ഭിന്നതയോ രൂപപ്പെടുക്കാതെ സമാധാനത്തിൽ കഴിഞ്ഞുവന്ന സന്ദർഭത്തിൽ, അബ്ദുള്ളാ മലയാളത്തു കാൽ ചവുട്ടുന്നതിനു മുമ്പ് 1909-ലും അബ്ദൽമിശിഹാ ശരിയായ് പാത്രിയർക്കീസ് എന്നും അദ്ദേഹം വഴിയായി ഇവിടെ കാതോലിക്കേറ്റു് സ്ഥാപിക്കണം എന്നും മലങ്കരസഭാനേതാക്കന്മാർ പൊതുവെ ആഗ്രഹിക്കയും പരിശ്രമിക്കയും ചെയ്തു എന്നു് ഇവിടെ വ്യക്തമാകുന്നു.

9.) 1910-ൽ അബ്ദൽമിശിഹായിക്കു സുൽത്താൻെറ പ്രാതികൂല്യമല്ലാതെ മറ്റു യാതൊരു ന്യൂനതയും ഉണ്ടായിരുന്നില്ല എന്നു് അന്നു് പാത്രിയർക്കീസ കക്ഷിനേതാവായിരുന്ന കോനാട്ടു മൽപ്പാനച്ചൻ സമ്മതിക്കുന്നു. കക്ഷിഭിന്നത മൂത്തു് അന്യോന്യം ഓരോ വാദമുഖങ്ങൾ ഉന്നയിച്ചു് ലഘുലേഖകൾ പ്രസിദ്ധീകരിച്ചുകൊണ്ടിരിക്കുമ്പോൾ 1910 കുംഭം 5-ാംനു- സൂക്ഷ്മഗ്രാഹി എന്ന പേരിൽ മൽപ്പാനച്ചൻ അദ്ദേഹത്തിൻെറ സ്വന്ത പ്രസ്സിൽനിന്നും പ്രസിദ്ധീകരിച്ച ലഘുലേഖയിൽ അബ്ദൽമിശിഹായെപ്പറ്റി പറയുന്നതുതന്നെ ഇന്നത്തെ ചില "മൽപ്പാന്മാർ" പറയുംപോലെ വ്യർത്ഥൻ, ഭ്രാന്തൻ, മുടക്കപ്പെട്ടവൻ. പാത്രിയർക്കീസല്ലാത്തവൻ എന്നൊന്നുമല്ല "അബ്ദൽമിശിഹാ പാത്രിക്കീസ്ബാവാ" എന്നു തന്നെയാണു്. അദ്ദേഹത്തെ കൊണ്ടുവന്നു് കാതോലിക്കാവാഴ്ച നടത്തി വട്ടശ്ശേരിൽ തിരുമേനി മലങ്കരസഭയുടെ നില സുരക്ഷിതമാക്കുമെന്നു് കേട്ടപ്പോൾ അബ്ദൽമിശിഹായെ എത്രയും ഹാസ്യമാക്കി സ്വപക്ഷിയരുടെ മനോവീര്യം നിലനിറുത്തുന്നതിനും എതിർപക്ഷത്തെ നിന്ദിക്കുന്നതിനുമായി അദ്ദേ അററം പറഞ്ഞിരിക്കുന്നതു്:—"ഈ ബാവാ (അബ്ദൽമിശിഹാ പാത്രിയർക്കീസ്) ദയറാ വിട്ടു് രാജകൽപ്പനപ്രകാരം ഒരു ഭവനത്തിൽ താമസിക്കുന്നു. അവിടെനിന്നു പുറത്തിറങ്ങണമെങ്കിൽ രാജകൽപ്പന കൂടാതെ സാധിക്കയില്ലെന്നു് ഓർക്കണം" എന്നു മാത്രമാണു്. അന്നത്തെ മാർ ദീവന്നാസ്യോസ് കക്ഷിയിലെ ആളുകളെ "പോർട്ടുഗീസ് പറങ്കിയുടെ സന്തതി" "പുനരുത്ഥാനം ചെയ്ത സ്തൂദാസ്സുറിയോത്താ" എന്നും മററും അതി നീചമായി ദുഷിച്ച മാർ കൂറിലോസു കക്ഷി എഴുതിയ ടി ലഘുലേഖ പുറം 14-ൽ പോലും തങ്ങളുടെ എതിർകക്ഷിയുടെ രക്ഷാകർത്തൃത്വം കയ്യേററ മാർ അബ്ദൽമിശിഹായെ "പാത്രിയർക്കീസ്

ബാവാ" എന്നു തന്നെ വിവരിച്ചിരിക്കുന്നു. അദ്ദേഹത്തിൽനിന്നു് കാതോലിക്കാസ്ഥാപനം ലഭിക്കുന്നതു് സംബന്ധിച്ചു്, തുർക്കിയുടെ അനുജ്ഞ കൂടാതെ സ്ഥലം വിടുവാൻ നിർവ്വാഹമില്ലെന്നുള്ള ഏക തടസ്സം മാത്രം ഉന്നയിച്ചിരിക്കുന്നു. വളരെ പരിശ്രമിച്ചിട്ടും മററു യാതൊരു കുററവും അബ്ദൽമിശിഹായുടെ മേൽ ആരോപിക്കുവാൻ അദ്ദേഹത്തിന്റെ ശത്രുക്കൾക്കു് സാധിച്ചിരുന്നില്ലെന്നു് ഇവിടെ സ്പഷ്ടമാകുന്നു. അദ്ദേഹം 1910-ലും ഭ്രാന്തനുമല്ല, ഭ്രഷ്ടനുമല്ല. അനിഷേധ്യ പാത്രിയർക്കീസ് തന്നെ എന്നു് ഇവിടെയും തെളിഞ്ഞു കാണുന്നില്ലയൊ?

10.) 1911-ക്കു് കൊല്ലവർഷം 1087-ലും അബ്ദൽമിശിഹാ പാത്രിയർക്കീസ് തന്നെ എന്നു് അബ്ദള്ളായുടെ [illegible] മനസ്സറിയാതെ സമ്മതിക്കുന്നു:- 1087-ൽ അതായതു് മർ ദിവന്നാസ്യോസ് തിരുമേനിയുടെ പേർക്കു് മുടക്ക കൽപ്പന എഴുതിയിട്ടു് മലയാളത്തോടു യാത്ര പറഞ്ഞശേഷം—"മുടക്ക സുന്നഹദോസ് ഉണ്ടായതായി പറയുന്ന 1903-നു് 8 വർഷങ്ങൾക്കുശേഷം—1911-ൽ അബ്ദള്ളാ മലയാളത്തു പ്രസിദ്ധം ചെയ്തിട്ടുള്ള മുടക്ക കൽപ്പനകളും മററും അസാധുവാക്കി അബ്ദൽമിശിഹാ കൽപ്പന അയക്കുകയും അദ്ദേഹത്തിന്റെ മലയാളത്തേക്കുള്ള എഴുന്നള്ളത്തിനു് ത്വരിതഗതിയിൽ ഒരുക്കങ്ങൾ നടക്കുകയും അങ്ങിനെ അബ്ദൽമിശിഹാ പാത്രിയർക്കീസ് തങ്ങളുടെ ബദ്ധവൈരി എന്നു് പ്രത്യക്ഷമായി അബ്ദള്ളാകക്ഷി ഗ്രഹിക്കയും ചെയ്ത അവസരത്തിൽ ജീവനിക്ഷേപത്തിൽ ചേർത്തിരുന്ന ഒരു പ്രസ്താവന ഇതും മററു പലതും വെളിവാക്കുന്നുണ്ടു്. "ജീവനിക്ഷേപം" അബ്ദള്ളായുടെ കക്ഷിയുടെ നാവായി കോനാട്ടച്ചന്റെ പത്രാധിപത്യത്തിൽ അദ്ദേഹത്തിന്റെ വകയായി സ്വന്തം പ്രസ്സിൽനിന്നും പ്രസിദ്ധീകരിച്ചിട്ടുള്ളതാണു്. ടി. കക്ഷിയുടെ പ്രസ്താവനകൾക്കു് പ്രചുരപ്രചാരം നൽകിക്കൊണ്ടിരുന്ന മാർത്തോമ്മാക്കാരുടെ "സഭാതാരക" ആ പ്രസ്താവന ജീവനിക്ഷേപത്തിൽനിന്നെടുത്തു് വീണ്ടും പ്രസിദ്ധം ചെയ്തിട്ടുമുണ്ടു്. അതു താഴെ ചേർക്കുന്നു.

"അബ്ദൽമിശിഹാ ബാവാ ഈ മോറാനെ (അബ്ദള്ളാപാത്രിയർക്കീസിനെ) കുറിച്ചു് അയച്ചു എന്നു പറഞ്ഞു് അച്ചടിച്ചു പരസ്യപ്പെടുത്തീട്ടുള്ള എഴുത്തിനെ വിശ്വസിപ്പാൻ മാർഗ്ഗം കാണുന്നില്ല......; ആദ്യം മുദ്രവയ്ക്കാഞ്ഞതിനു് പ്രധിവിധിയായി പിന്നത്തേതിനു് മുദ്രവയ്ക്കുമ്പോൾ പതിവുവിട്ടു മൂന്നു മുദ്രകുത്തുവാൻ അദ്ദേഹം കൊച്ചുകുട്ടിയാണൊ?...... ഈ എഴുത്തുകളെക്കുറിച്ചു് കേട്ട കാലത്തു

തന്നെ വിവരം ശീമയിൽ അറിയിക്കുകയും..... ഗവൺമെൻറ് അബ്ദൽമിശിഹാ ബാവായോടു സമാധാനം ചോദിക്കയും ചെയ്തു.... അദ്ദേഹം മലയാളത്തു വരുവാൻ ഒരുങ്ങുന്നതായി കേൾക്കുന്നയെന്നും ഇവിടെനിന്നു എഴുതുകയും അവർ ഗവൺമെൻറിനെ ബോധിപ്പിക്കുകയും ജനങ്ങളെയൊ പള്ളികളെയൊ സംബന്ധിക്കുന്ന സമുദായം ഇടപെട്ട യാതൊരു സംഗതികളില്ല; നിന്റെ വാതുറന്നു പോകരുതെന്നും യാതൊന്നും എഴുതി പോകരുതെന്നും നീ ഇരിക്കുന്ന സ്ഥലത്തിനു വെളിക്കു കടക്കരുതെന്നും..... ദിവാൻ (അവിടെ ദിവാൻ ഉണ്ടുപോലും! ലേ.) മുഖാന്തിരം ആ ബാവാക്കു കൽപ്പന കൊടുക്കയും ചെയ്തു. ഈ വിവരങ്ങൾക്കു് ഈയിടെ ശീമയിൽനിന്നു് കൽപ്പനകളും എഴുത്തുകളും വന്നിട്ടുണ്ടു്. ടി മുദ്രയില്ലാത്ത എഴുത്തു്.... അതു സുറിയാനിയിലേക്കു് തർജ്ജമ ചെയ്തു അച്ചടിച്ചതായ ഓരോ പ്രതികളും അടക്കംചെയ്തു ഓരോ പ്രത്യേകം എഴുത്തോടുകൂടി നാൽപ്പതോ അമ്പതോ പ്രധാനന്മാർക്കു മുന്നാമതായി ഇവിടെനിന്നു് അയച്ചുകൊടുത്തിട്ടുണ്ടു്....ഒന്നുകിൽ അതിൽ പേർ പറയുന്ന ആൾ അല്ലെങ്കിൽ അച്ചടിച്ചവർ ഉത്തരം പറയേണ്ടതായി വന്നുകൂടും....വെറുതെ ഒരു സ്ഥലത്തു അടങ്ങി പാർക്കുന്ന ആ ബാവായെ ഈ കൂട്ടർ വലിയ ശിക്ഷക്കും അപകടത്തിനും മാനഹാനിക്കും ഇടവരുത്താതിരുന്നാൽ കൊള്ളാം. ആ പാവത്തിന്റെ ശാപത്തിനുകൂടെ ചിലർ പാത്രവാന്മാരാകാതിരിക്കട്ടെ. അദ്ദേഹം എഴുതിയതാണെന്നു സമ്മതിക്കുന്നപക്ഷം അധികാരം കവിഞ്ഞും രാജകൽപ്പന നിഷേധിച്ചും പ്രവർത്തിച്ചതിനു് അവിടുത്തെ നിയമാനുസരണം ശിക്ഷിക്കാതിരിക്കയില്ല. അദ്ദേഹം എഴുതിയതല്ലെന്നു് പറയുന്നപക്ഷം അപ്രകാരം അദ്ദേഹത്തെക്കൊണ്ടു് സ്വന്ത കൈപ്പടയിൽ എഴുതിച്ചു് മുദ്രയും വെപ്പിച്ചു് ഇവിടെ അയച്ചുതരികയൊ മാറുവിധത്തിൽ അവിടെയുള്ളവരെ ബോധപ്പെടുത്തുകയോ ചെയ്യു. രണ്ടു മാസത്തിനകം കാണാം" (സഭാതാരക N-S. Book VIII പേജ് 70, 71)

കാണാം എന്നു് ടി പ്രസ്താവനയിൽ പറഞ്ഞിരിക്കുന്നതു് ഏതായാലും ശരിതന്നെ ആയിരുന്നു. പക്ഷേ കാണുന്നതിനു് രണ്ടു മാസത്തനുപകരം ഏഴു വേണ്ടിവന്നു എന്നും, കണ്ടതു് അബ്ദൽമ്ശിഹാ പാത്രിയർക്കീസിനെ തന്നെയായിരുന്നു എന്നും മാത്രമേ മാറ്റമുണ്ടായുള്ളു. പ്രസ്തുത പ്രസ്താവനയിൽനിന്നും താഴെ ചേർക്കുന്ന അഞ്ചു സംഗതികൾ വ്യക്തമാകുന്നില്ലയോ? എന്നു് പരിശോധിച്ചുനോക്കുക.

(എ) "അബ്ദൽമ്ശിഹാബാവ ഈ മോറാനെ (പാത്രിയർക്കീസിനെ) കുറിച്ചു അയച്ച...." എന്നെഴുതിയിരിക്കുന്നതു് അബ്ദ-

ള്ളാബാവായെ ഉദ്ദേശിച്ചാണ്. അന്ന് ഒന്നിൽ കൂടുതൽ പാത്രിയർക്കീസന്മാർ ഉണ്ടായിരുന്നതിനാൽ മാത്രമാണ് ഏതു പാത്രിയർക്കീസിനെയാണ് ഉദ്ദേശിക്കുന്നത് എന്നു വായനക്കാരെ മനസ്സിലാക്കുന്നതിനായി "ഈ" എന്ന ചൂണ്ടു് വിശേഷണം മോറാൻ (പാത്രിയർക്കീസ്) എന്ന നാമത്തോടു ചേർത്ത് ഈ മോറാൻ എന്നു പറഞ്ഞു തിരിച്ചു കാണിക്കേണ്ടിവന്നത് എന്നു എത്രയും സ്പഷ്ടമാണല്ലോ. വൈരം മൂത്ത് കക്ഷി പിരിഞ്ഞ് കൊട്ടംപിരിക്കൊണ്ടിരിക്കുന്ന അവസരത്തിൽപോലും അബ്ദുള്ളായെ കൂടാതെ വേറെ പാത്രിയർക്കീസ് ഉണ്ടായിരുന്നു എന്നുള്ള സത്യം അബ്ദുള്ളായുടെ കക്ഷി മനസ്സറിയാതെ മൽപ്പാനച്ചൻ മുഖേന സമ്മതിച്ചിരിക്കുന്നതിനാലും അബ്ദൽമ്ശിഹായും അബ്ദുള്ളായും പുറമേ അന്ന് മറെറാരു പാത്രിയർക്കീസുണ്ടായിരുന്നു എന്ന് ആക്ഷേവാദം ഇല്ലാത്തതിനാലും 1911—ക്കു് കൊല്ലവർഷം 1087—ലും അബ്ദൽമ്ശിഹാ പാത്രിയർക്കീസായിരുന്നു എന്ന് അബ്ദുള്ളായുടെ കക്ഷി സമ്മതിച്ചിരിക്കുന്നു എന്നു സിദ്ധിക്കുന്നു.

(ബി.) അബ്ദുള്ളാ എഴുതിയ മുടക്കംമററും അസാധുവാക്കിച്ചെയ്യും മലങ്കരസഭയുടെ ആവശ്യങ്ങൾ നിറവേററി തരുന്നതിനായി ഇങ്ങോട്ടു് എഴുന്നെള്ളുന്നതാണെന്ന് പ്രസ്താവിച്ചുകൊണ്ടും അബ്ദൽമ്ശിഹാ മലയാളത്തേയ്ക്കയച്ച കൽപ്പനക്കെതിരായി അബ്ദുള്ളായുടെ കക്ഷിക്കു പറവാനായി ആകെപ്പാടെ കണ്ടുകിട്ടിയ കുററം അദ്ദേഹം പാത്രിയർക്കീസല്ലെന്നല്ലാ അദ്ദേഹത്തിനു സ്വൽത്താന്റെ നിരോധനം ഉണ്ടു് എന്നൊരു സംഗതി മാത്രമാണ്. മുടക്കോ മദ്യസേവയോ ചിത്തഭ്രമമോ അഥവാ അതുപോലെ മററെന്തെങ്കിലുമോ അദ്ദേഹത്തിന്റെ മേൽ ആരോപിപ്പാൻ വിരോധം മുഴുത്ത ഘട്ടത്തിലും അദ്ദേഹത്തിന്റെ എതിരാളികൾ തുനിയുന്നില്ല. അതിനാൽ ആ വക യാതൊരു ന്യൂനതകളും അദ്ദേഹത്തിൽ ആരോപിക്കുവാൻ ഇല്ലായിരുന്നു എന്ന് സുദൃഢം വ്യക്തമാകുന്നു.

(സി) അബ്ദൽമ്ശിഹാ അയച്ച രണ്ടാമത്തെ കൽപ്പനയിൽ "പതിവുവിട്ടു് മൂന്ന് മുദ്രകുത്തുവാൻ അദ്ദേഹം കൊച്ചുകുട്ടിയാണോ" (മൂന്നു മുദ്രകുത്തിയിരുന്നു എന്നുള്ളതുതന്നെ അദ്ദേഹത്തിന്റെ ശത്രുക്കളുടെ വ്യാജപ്രസ്താവനയായിരുന്നു) എന്നു ചോദിച്ചുകൊണ്ടു് അദ്ദേഹം അങ്ങിനെ ചെയ്കയില്ലാ എന്ന് അദ്ദേഹത്തിന്റെ ശത്രുക്കൾ പോലും പ്രസ്താവിക്കുന്നതിനാലും, അദ്ദേഹം മദ്യപനും ഭ്രാന്തനും ആകയാൽ നിരർത്ഥകമായി വല്ലതും ചെയ്തുകൂട്ടത്തിൽ ഇങ്ങിനെ ഒരു കൽപ്പനയും അയച്ചിരിക്കാം എന്ന് വാദിച്ചുകാണാത്തതിനാലും അദ്ദേഹത്തിൽ ആവക ദൂഷ്യങ്ങൾ ഉണ്ടെന്നു

ത്തന്റെ വൈരികൾക്കു 1911 വരെ യാതൊരറിവുമില്ല.

(ഡി) അദ്ദേഹം കേവലം നിരപരാധിയാണെന്നും അദ്ദേഹത്തിനു സങ്കടത്തിനിടയാകുന്നതു ശാപഹേതുകമാണെന്നും അദ്ദേഹത്തിന്റെ വൈരികൾതന്നെ സമ്മതിച്ചുപറയുന്നു.

(ഇ) സങ്കോചമെന്യേ ശങ്കാവിഹീനം: സുൽത്താൻ അബ്ദൽമിശിഹായെ വാതുറന്നു പോകരുതെന്നും എഴുതിപോകരുതെന്നും മററും നിരോധിച്ചിരിക്കുന്നു എന്നും മററും തട്ടിവിട്ടിരിക്കുന്നതിൽ അബ്ദള്ളാകക്ഷിക്കു വ്യാജപ്രസ്താവനകൾക്കുള്ള വൈദഗ്ധ്യം തെളിയുന്നു.

---

# അദ്ധ്യായം 8

## സ്ഥാനഭ്രംശം എന്നു പറയുന്നതു കേവലം ഫർമാൻ നഷ്ടം മാത്രം.

അബ്ദൽമിശിഹാബാവായിക്കു തുർക്കിരാജ്യത്തു് അലപ്പൊ, ദമസ്ക്കുസ്, റാക്കാ, ഡയബക്കർ, മർദീൻ, മൂസൽ, ദയർഉസഫ്രാൻ എന്നീ ഏഴു സ്ഥലങ്ങളിലും അവയുടെ പരിസരങ്ങളിലും (മലങ്കരയും മററും അതിൽ പെടുന്നില്ലെന്നു പറയേണ്ടതില്ലല്ലോ) ഉള്ള പൌർവ്വിക സുറിയാനിക്കാരുടെ മേൽ ഏതാനും ചില ലൌകിക അധികാരങ്ങൾ നൽകിക്കൊണ്ടു തുർക്കി സുൽത്താൻ ഹമീദ് നൽകിയിരുന്ന ഫർമാൻ അദ്ദേഹം പിൻവലിച്ചു. ഈ സംഭവത്തെയാണു "സ്ഥാനഭ്രംശം" എന്നു പറയുന്നതു്. ഇതിൽകവിഞ്ഞു യാതൊന്നും ഉണ്ടായില്ല. എങ്കിലും തുർക്കിരാജ്യത്തെ സംബന്ധിച്ചിടത്തോളം ഇതു പാത്രിയർക്കാ സിംഹാസനപരമായ പ്രവൃത്തനങ്ങളെ പലവിധത്തിൽ സ്പർശിച്ചു. എന്നു മാത്രമല്ല സുൽത്താന്റെ ഹിതത്തിനെതിരായി എന്തെങ്കിലും അവിടെ പ്രവൃത്തിക്കുന്നതു് ആത്മഹത്യാപരമായിരുന്നതിനാൽ പാത്രിയർക്കീസ് എന്ന നിലയിൽ അബ്ദൽമിശിഹാബാവായിക്കു തുർക്കിരാജ്യത്തിൽ ജീവിക്കുകതന്നെ പ്രയാസമായും തീർന്നു. ഇതിൽകവിഞ്ഞു് മേല്പറഞ്ഞ സംഭവത്തിനു യാതൊരർത്ഥവുമില്ല. അബ്ദൽമിശിഹായെ സുന്നഹദോസ് മാററുകയോ മാററുവാൻ കൂടുകയോ, കൂടുവാൻ ആലോചിക്കയെങ്കിലുമോ ഉണ്ടായതായി യാതൊരു തെളിവും കാണുന്നില്ല. ഉണ്ടെങ്കിൽ കാണിക്കട്ടെ. മാത്രമല്ല അബ്ദൽമിശിഹായെ മുടക്കുവാനോ മാററുവാനോ ഒരു സുന്നഹദോസ് പരിശ്രമിച്ചതായിപ്പോലും, അദ്ദേഹം മലയാളത്തേക്കു് എഴുന്നള്ളിയ കാലഘട്ടം (1912) വരെ ഒരുവരം

പ്രസ്താവിച്ചതായി കാണുന്നില്ല. അദ്ദേഹത്തെ മുടക്കി എന്നും മററ് സ്ഥാപിക്കുവാൻ ശ്രമിക്കുന്നവർക്കു തന്നെ എന്ന്, ആര്, എന്തിന്, എങ്ങിനെ മുടക്കി എന്നും മററും പൂർവ്വാപരവിരുദ്ധവും പരസ്പരവിരുദ്ധവുമായിട്ടല്ലാതെ ഒന്നും നിശ്ചയമായി പറവാൻ ഇതുവരെ കഴിയാത്തതിൽ നിന്നു തന്നെ വി: സഭയുടെ സുന്നഹദോസ് അദ്ദേഹത്തെ മാററുകയോ മററോ ചെയ്തില്ലെന്നു സ്പഷ്ടമാകുന്നുണ്ട്. അബ്ദൽ മിശിഹായുടെ വൈരികൾ സുൽത്താനു കോഴ കൊടുത്തു കൃത്രിമമായി ഫർമാൻ പിൻവലിപ്പിക്കയാണുണ്ടായതു് എന്നു താഴെ ചേർക്കുന്നതുകൊണ്ടു വ്യക്തമാകുന്നില്ലയോ എന്നു പരിശോധിക്കുക.

I. സ്ഥാനഭ്രംശവും തുടർന്നുള്ള പ്രവൃത്തനങ്ങളും സുൽത്താൻ സഭയുടെ ഹിതത്തിനു എതിരായി നടത്തിയ റാകേയററായിട്ടത്രെ കാണുന്നതു്. ഈ അഭിപ്രായത്തെ കക്ഷിഭിന്നത ആരംഭിക്കുന്നതിനു എന്നല്ല അബ്ദുള്ളാബാവാ പാത്രിയർക്കീസാകുന്നതിനു മുമ്പ് 1905—ൽ സഭാനാഥായിരുന്ന ഇടവകപത്രിക പറയുന്നതു്:— അന്ത്യോഖ്യാ സിംഹാസനത്തിന്മേൽ വാഴുന്ന രണ്ടാമത്തെ "അബ്ദൽമിശിഹാ എന്നു പേരായ മാർ ഇഗ്നാത്യോസ് പാത്രിയർക്കീസ് ബാവാ തിരുമേനിയെ തുർക്കിഗവർമ്മെൻറു് സ്ഥാനഭ്രഷ്ടനാക്കിയിരിക്കുന്നു....സുൽത്താൻെറ രാജ്യഭരണം ക്രിസ്ത്യാനികൾക്കു പൊതുവിൽ തൃപ്തികരമല്ലെന്നുള്ളതു് സംശയമററ സംഗതിയാണു്. .....എന്നാൽ അന്ത്യോഖ്യരുടെ കാര്യത്തിൽ മുൻകാലങ്ങളിൽ പല ഉപദ്രവങ്ങൾ ഉണ്ടായിട്ടുണ്ടെങ്കിലും അടുത്തകാലത്തു ഇങ്ങിനെയുള്ള സംഭവങ്ങൾ നടന്നതായി കേട്ടിട്ടില്ല." എന്നാണു്. ഇതിനെ തുടർന്നു ഗീവറുഗീസ് നാലാമൻ, യാക്കോബ്, പത്രോസ് മൂന്നാമൻ ആദിയായി പല പാത്രിയർക്കീസന്മാരെയും ഭീഷണിപ്പെടുത്തുകയും, കൊല്ലുവാൻ ശ്രമിക്കുകയും, പീഡിപ്പിക്കുകയും ചെയ്ത വിധങ്ങൾ വിവരിച്ചശേഷം ടി ലേഖനം പ്രസ്താവിക്കുന്നതു്, "ഈയിടെ നടന്നതായി പറയുന്ന സ്ഥാനഭ്രഷ്ടിനു ആരോപിച്ചിരിക്കുന്ന കാരണം രാജദ്രോഹമാണത്രെ.....ഈ സ്ഥാനഭ്രംശം മൂലം പാത്രിയർക്കാ സിംഹാസനത്തിൽ ഉണ്ടായ ഒഴിവിലേക്കു് ആളിനെ തിരഞ്ഞെടുപ്പാൻ സുൽത്താൻ ആവശ്യപ്പെട്ടിട്ടുണ്ടു" എന്നുമാണു്. അടുത്ത ലക്കം (1081) ഇടവകപത്രിക 16—ാം പുറത്തു പറയുന്നതും ശ്രദ്ധേയമാണു്. "തുർക്കിസുൽത്താൻെറ ആജ്ഞപ്രകാരം മാർ ഇഗ്നാത്യോസ് അബ്ദൽമിശിഹാ പാത്രിയർക്കീസ്ബാവാ അവർകളെ സ്ഥാനഭ്രഷ്ടനാക്കിയ വിവരം മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലോ.. .പാത്രിയർക്കാ സ്ഥാനത്തേക്കു പൂർണ്ണഅധികാരത്തോടുകൂടെ ഒരാളെ പ്രതി

ഷ്ഠിക്കേണമെന്ന് ആവശ്യപ്പെട്ടതനുസരിച്ച തിരഞ്ഞെടുപ്പുയോഗം കൂടുവാൻ ഇവിടെയും നോട്ടീസ് വന്നിരിക്കുന്നു." പുലിക്കോട്ടു തിരുമേനിയുടെ പേർക്കു കൈമാവാം തിരുമേനി അയച്ച ക്ഷണക്കത്തിൽ പറയുന്നതു", അബ്ദൽമിശിഹായുടെ സിംഹാസന നഷ്ടം കേവലം സുൽത്താന്റെ പ്രവൃത്തി മാത്രം എന്നു വ്യക്തമാകുന്നില്ലയോ എന്നുകൂടെ നോക്കുക—കത്തിൽ പറയുന്നതു്: "തുർക്കിസുൽത്താൻ നമ്മുടെ അബ്ദൽമിശിഹാ പാത്രിയർക്കീസിന്റെ ഫർമാൻ പിൻവലിച്ചിരിക്കുന്നു. ..ഫർമാൻ ഇല്ലാതാകുന്നതു വലിയൊരു നഷ്ടമാണ്. അകയാൽ ഫർമാൻ കിട്ടത്തക്കവണ്ണം ഒരാളെ പാത്രിയർക്കീസായി വാഴിക്കേണ്ടിയിരിക്കുന്നു......"എന്നാണ്.

വീണ്ടും 1906 കർക്കടകം ഇ. പ പറയുന്നതു്. "മോറാൻ മാർ ഇഗ്നാത്യോസ് അബ്ദൽമിശിഹാപാത്രിയർക്കീസ് ബാവാ അവർകളെ അധികാരത്തിൽ നിന്ന് ഒഴിക്കണമെന്നു ഗവർമ്മെന്റ് ആവശ്യപ്പെട്ടതുമുതൽ പാത്രിയർക്കീസിന്റെ ലൗകിക മുതലകൾ മൂസലിലെ ..........നോക്കിവരുന്നു.........." (പുറം 140) എന്നാണ്. സിംഹാസനനഷ്ടം സുന്നഹദോസ് മൂലമോ സുൽത്താൻമൂലമോ? വായനക്കാർ വിധിച്ചുകൊൾക!

2. യാക്കോബായ പാത്രിയർക്കീസിനെ ആക്കുകയും നീക്കുകയും ചെയ്യുന്നതു തുലുക്കനാണ എന്നു കൂ താരകയുടെ ആരോപണം:—അക്കാലത്തു സുറിയാനിസഭയെ ഏതു വിധേനയും അധിക്ഷേപിക്കുന്നതിനും നിന്ദിക്കുന്നതിനുമായി അരയും തലയും മുറുക്കി കണ്ണിലെണ്ണയൊഴിച്ചു കാത്തിരുന്ന മാർത്തോമ്മാ സഭാനാവായിരുന്ന "മലങ്കരസഭാതാരക" (കെ. എൻ. ഡാനിയൽ) സുൽത്താൻമൂലമുണ്ടായ അബ്ദൽമിശിഹായുടെ സിംഹാസനനഷ്ടവും അബ്ദുള്ളായുടെ സിംഹാസനലബ്ധിയും എടുത്തു കാണിച്ചു വിമർശിച്ചുകൊണ്ടു പറഞ്ഞിരിക്കുന്നതു് ഈ അവസരത്തിൽ ശ്രദ്ധേയമാണ്. 1907-നു 1082-ലെ മലങ്കരസഭാതാരക 4-05-ാം പുറങ്ങളിൽ പറയുന്നതു്, "ദൈവികമായ ഒരു സ്ഥാനം ....എടുപ്പാനോ ഒരു തുലുക്കനു് അധികാരമില്ലെന്നും അതുകൊണ്ടു് ദൈവീകമായ ഒരു സ്ഥാനമുള്ള ആളിനെ തുർക്കി സുൽത്താൻ സ്ഥാനഭ്രഷ്ടനാക്കിയാൽ സ്ഥാനഭ്രഷ്ടനാകയില്ലെന്നും യാക്കോബായ പാത്രിയർക്കീസ് തുർക്കി സുൽത്താന്റെ ആജ്ഞപ്രകാരം സ്ഥാനഭ്രഷ്ടനാക്കപ്പെട്ടു എന്നു പത്രിക (ഇടവകപത്രിക) പറയുന്നതിനാൽ ടി പാത്രിയർക്കീസിനു് ദൈവീകമായ ഒരു സ്ഥാനവും ഇല്ലെന്നു് സമ്മതിക്കയാണെന്നും അതുകൊണ്ടു യാക്കോബായ പാത്രിയർക്കീസ് "ചുമ്മാ" പാത്രിയർക്കീസാണെന്നുമത്രെ എന്റെ അഭി

പ്രായം......സ്ഥാനത്തിലിരിക്കുന്ന പാത്രിയർക്കീസിന്റെ സ്ഥാനം എടുത്തുകളവാൻ അധികാരമുള്ള ആളിന് സംഘം തിരഞ്ഞെടുക്കുന്ന ആളിന് സ്ഥാനം കൊടുക്കരുതെന്നു പറവാൻ അധികാരമില്ലയോ.......മനസാക്ഷിയോ പൗരുഷമോ ഉള്ള ഒരുവൻ അന്ത്യോഖ്യായിലെ യാക്കോബായക്കാരിൽ ഉണ്ടായിരുന്നു എങ്കിൽ യാക്കോബായ പാത്രിയർക്കീസ് മേലാൽ പാത്രിയർക്കീസല്ല എന്നു തുർക്കി പറഞ്ഞപ്പോൾ അതിനെ സ്വീകരിക്കയില്ലായിരുന്നു എന്നു തീർച്ചയാണ്...യാക്കോബായ പാത്രിയർക്കീസിനെ നിയമിക്കുന്ന പരിശുദ്ധാത്മാവ് തുലുക്കനാണ്......അബ്ദള്ളായിൽ തുർക്കി പ്രസാദിച്ചിരിക്കുമ്പോൾ അദ്ദേഹത്തിന് പാത്രിയർക്കാസ്ഥാനം കിട്ടുന്നതിന് എന്തു പ്രയാസമാണുള്ളത്?......" എന്നിപ്രകാരമാണ്. ഈ പ്രസ്താവനകളിൽ നിന്നും മനസ്സിലാകുന്നതു സുൽത്താന്റെ വിരോധത്താൽ സിംഹാസനം നഷ്ടപ്പെട്ടു എന്നു മാത്രമല്ലയോ?

3. അബ്ദൽമിശിഹായെ പാത്രിയർക്കാ സിംഹാസനത്തിൽ നിന്നും എന്നെങ്കിലും സുന്നഹദോസ മാറ്റിയതായി 1912—ൽ അദ്ദേഹം മലയാളത്തിലേക്ക് എഴുന്നള്ളിയ കാലംവരെ യാതൊരറിയിപ്പും വി.സഭയ്ക്കു യാതൊരുവനും നൽകിയിട്ടില്ല. മാറ്റിയിരുന്നു എങ്കിൽ വിവരം തദവസരത്തിൽ തന്നെ അറിയിക്കുക എത്രയും സ്വാഭാവികമായിരുന്നു. വളരെ അത്യാവശ്യവുമായിരുന്നു. പാത്രിയർക്കീസുകക്ഷിതന്നെ സമ്മതിക്കുന്നുമുണ്ട്. പക്ഷേ അങ്ങനെ അറിയിച്ചിട്ടില്ല. മറ്റൊരു പാത്രിയർക്കീസിനെ അബ്ദൽമിശിഹായുടെ ജീവിതകാലത്തു തന്നെ തിരഞ്ഞെടുക്കുന്നതിനു ക്ഷണക്കത്തയയ്ക്കുന്ന അവസരത്തിലെങ്കിലും സുന്നഹദോസിനാൽ വല്ല നീക്കലും ഉണ്ടായിട്ടുണ്ടായിരുന്നെങ്കിൽ അതു അറിയിക്കേണ്ടതെത്രയും അവശ്യം ആവശ്യമായിരുന്നു എന്നും അപ്രകാരം അറിയിക്കാതിരിക്കയില്ലായിരുന്നു എന്നും സ്പഷ്ടമല്ലയോ. ആ അവസരത്തിലും സുന്നഹദോസിന്റെ ഒരു നീക്കലൊ മറ്റോ ഉണ്ടായതായി പറയുന്നില്ല. അദ്യപാത്രിയർക്കീസ് ജീവനോടിരിക്കെ താൻ ആ സ്ഥാനത്തേയ്ക്കു തിരഞ്ഞെടുക്കപ്പെട്ടു വാഴിക്കപ്പെട്ടതിന്റെ വിശദവിവരങ്ങളും സാഹചര്യങ്ങളും വെളിക്കാക്കുന്നതു അദ്ദേഹത്തിനു ലജ്ജയും ആക്ഷേപവും ഉണ്ടാക്കുന്നതായിരുന്നില്ലെങ്കിൽ അദ്ദേഹം വാഴിക്കപ്പെട്ട വിവരം മലയാളത്തേക്കറിയിച്ചപ്പോഴൊ, അല്ലെങ്കിൽ അദ്ദേഹം തന്നെ മലയാളത്തേക്കു പുറപ്പെട്ടപ്പോഴെങ്കിലുമൊ അഥവാ ഇവിടെ സഞ്ചരിച്ച കാലത്തോ അതേ

ഷ്പററി വിശദമായ, പ്രസ്താവനകൾ ഉണ്ടാകുമായിരുന്നു എന്നുള്ളതു സംശയരഹിതമായ സംഗതിയാണു്.

4. 1912-ൽ അബ്ദൽമിശിഹാബാവാപാത്രിയർക്കീസല്ലെന്നു് പറഞ്ഞു് അദ്ദേഹത്തിൽ നിന്നു മലങ്കരജനങ്ങളെ അകററാൻ ശ്രമിച്ചപ്പോൾ അതിലേക്കു് എടുത്തു കാണിപ്പാൻ സഭയുടേയോ സുന്നഹദോസിന്റേയോ തീരുമാനങ്ങൾ ഒന്നും ഉണ്ടായിരുന്നില്ല. തുക്കിയുടെ കല്പനയാണു് ആകപ്പാടെ ഉണ്ടായിരുന്നതു്. സുന്നഹദോസിന്റെ ശബ്ദമേ അവിടെ എങ്ങുമില്ല. അബ്ദൽമിശിഹാ മലങ്കരെ എഴുന്നള്ളുകയും ഇവിടുത്തെ സഭ യോഗ്യമായി അദ്ദേഹത്തെ സ്വീകരിക്കുകയും ചെയ്തു മാർ ഒസ്താത്തിയോസ് ഇവിടെ നിന്നും അബ്ദള്ളായെ അറിയിച്ചപ്പോൾ അദ്ദേഹത്തിന്റെ നിർദ്ദേശാനുസരണം കുസ്തന്തീനിലെ എപ്പിസ്ക്കോപ്പാ 1912 മിഥുനം 30-ാംനു- മലയാളത്തേക്കയച്ച കത്തിൽ ഇപ്രകാരം പറയുന്നു:— "ഇപ്പോൾ നമ്മുടെ സഭാമക്കളിൽ ചിലർ ആംക്രാറിനെ (അബ്ദൽമിശിഹായെ) ബഹുമാനിക്കുന്നതായി നാം കേൾക്കുന്നു. അയാൻ പാത്രിയർക്കീസല്ല—എന്നിത്യാദി സംഗതികളെക്കുറിച്ചു സുൽത്താനിൽ നിന്നും കല്പനവാങ്ങി അയച്ചിട്ടുള്ളതു് അവിടെ കിട്ടാഞ്ഞതായിരിക്കും അവർ വഞ്ചനയിൽ അകപ്പെട്ടു ശത്രുക്കളോടു ചേർന്നു പോകുന്നതു്......ഇപ്പോൾ കല്പന അവിടെ എത്തിയിരിക്കും." (മുളന്തുരുത്തി പി. ററി. പ്രസ്സ് ലഘുലേഖ നമ്പർ 1. പുറം 14) അബ്ദൽമിശിഹാ പാത്രിയർക്കീസല്ലെന്നു സഭാമക്കളെ അറിയിക്കാനുള്ള കല്പന തുക്കിസുൽത്താനാണു പോലും അയക്കേണ്ടതു്! അബ്ദൽമിശിഹായെ പാത്രിയർക്കാസ്ഥാനത്തുനിന്നും മാററിയതായി ഈ കാലഘട്ടംവരെ അറിയിച്ചിട്ടില്ലെന്നും ഈ സന്ദർഭത്തിലും ഒരു സുന്നഹദോസ് തീരുമാനം എടുത്തു പറവാനൊ കാണിപ്പാനൊ ഇല്ലെന്നുള്ളതും സ്പഷ്ടമല്ലയോ. അതായതു കേവലം ഗവർമ്മെന്റിൽ നിന്നും ലഭിച്ചിരുന്ന ഫർമാൻ നഷ്ടം മാത്രമാണു് ആകപ്പാടെ പറവാനും കാണിപ്പാനും ഉള്ളതു് എന്നു ചുരുക്കം. ഇക്കാലത്തിനു് ഒൻപതു വർഷങ്ങൾക്കു മുൻപു് (1903-ൽ) അബ്ദൽമശിഹായെ മുടക്കുകയോ മാററുകയോ ചെയ്തതായി ഒരു സുന്നഹദോസ് നിശ്ചയം ഉണ്ടായിരുന്നെങ്കിൽ എപ്പിസ്കോപ്പാ അതിന്റെ പകർപ്പു് മലയാളത്തേക്കയക്കുമായിരുന്നു എന്നുള്ളതും, അപ്രകാരമൊരു സുന്നഹദോസ് നിശ്ചയം ഉണ്ടായിട്ടുണ്ടെങ്കിൽ തത്സംബന്ധമായ റിക്കാർഡുകൾ എല്ലാം അബ്ദള്ളായുടെ സ്വാധീനത്തിലായിരുന്നിരിക്കു

മെന്നുള്ളതും, മലങ്കരയിലെ ക്രിസ്തീയസഭ ഒരു മഹമ്മദീയന്റെ കല്പനയെക്കാൾ ബഹുമാനിക്കുന്നതു ഒരു സുന്നഹദോസ് തീരുമാനത്തെ ആയിരിക്കുമെന്നു പാത്രിയർക്കീസിനറിയാമായിരുന്നു എന്നുള്ളതും അവിതർക്കിതമാണ്. തുർക്കിയുടെ കല്പന അയയ്ക്കുവാൻ വേണ്ടി, കരയും കടലും ചുററിനടന്നു ബദ്ധപ്പെട്ടു കഷ്ടപ്പെടുന്ന അവസരത്തിൽ പോലും 1903-ലെ നമ്മുടെ "സ്ഥാനഭ്രംശ സുന്നഹദോസ്"നെ സംബന്ധിച്ച് ഒററയക്ഷരം പോലും ശബ്ദിച്ചു കാണുന്നില്ല. അതിനാൽ ഫർമാൻ പിൻവലിച്ചതല്ലാതെ ഇപ്പോൾ മാർ ഏലിയാസ് പ്രസ്താവിക്കുംപ്രകാരം സുന്നഹദോസിനാലുള്ള ഒരു സ്ഥാനഭ്രംശമുണ്ടായതായി എന്തെങ്കിലും രേഖയൊ കേവലം ഒരു കേട്ടുകേൾവി എങ്കിലുമോ അബ്ദുള്ളാബാവായ്ക്കു പോലും ഉണ്ടായിരുന്നില്ലെന്നു കാണുന്നു.

5. സുൽത്താൻ മാററി എന്നതിനല്ലാതെ സഭയുടെ സുന്നഹദോസ് മാററി എന്നതിനു 1931-ലും ഏലിയാസ് പാത്രിയർക്കീസിന്റെ പക്കലും രേഖ ഒന്നുമില്ല:—അബ്ദുൽ മിശിഹാബാവാ വഴിയുള്ള കാതോലിക്കാ വാഴ്ചയെയും പട്ടത്വനൽവരത്തെയും സംബന്ധിച്ച തർക്കങ്ങൾ തീർത്തു സമാധാനം സ്ഥാപിക്ക എന്ന ഏക കാര്യത്തിനായി വളരെ കഷ്ടപ്പെട്ടു മലയാളത്തേക്കു വന്ന പാത്രിയർക്കീസ്, ഏതൽ വിഷയസംബന്ധമായി അദ്ദേഹത്തിന്റെ സ്വാധീനത്തിലുള്ള സകല റിക്കാർഡുകളും (പകർപ്പെങ്കിലും) കൂടെ കൊണ്ടുവന്നിരിക്കുമെന്നുള്ളതും സംശയരഹിതമാണ്. ഈ വിഷയം സംബന്ധിച്ച് ഇൻഡ്യാ വൈസ്രോയി, വെസ്റ്റ്കോട്ട് മെത്രാപ്പോലീത്താ, ബിഷപ്പ് ഗോർ ആദിയായ മഹാന്മാരുമായി ചർച്ചനടത്തേണ്ടിവരുമെന്നുള്ള വിവരവും ധരിച്ചുകൊണ്ടാണ് ഏലിയാസ് പാത്രിയർക്കീസ് പുറപ്പെട്ടതെന്നുള്ള വിവരവും ഈ സന്ദർഭത്തിൽ ഓർക്കേണ്ടതാണ്. ആലുവാ സെമ്മനാരിയിൽ വച്ച് പ്രസ്തുത പട്ടത്വം സാധുവാണെന്നുമല്ലെന്നും മാർ ദീവന്നാസ്യോസ് തിരുമേനിയും പാത്രിയർക്കീസും തമ്മിൽ തർക്കമുണ്ടായപ്പോൾ വാദസ്ഥാപനാർത്ഥം പാത്രിയർക്കീസ് എടുത്തു കാണിച്ചതു സുന്നഹദോസ് നിശ്ചയമോ സഭാനിയമങ്ങളോ സഭയുടെ നാളാഗമഗ്രന്ഥമോ ഒന്നുമല്ല. "തുർക്കി ഗവർമ്മെന്റിന്റെ ചില റിക്കാർഡുകൾ" മാത്രമാണ്. (1934-ലെ പാ. കക്ഷിയുടെ സുറിയാനി സഭാമാസിക പുറം 187) സുൽത്താൻ ഫർമാൻ പിൻവലിച്ചതല്ലാതെ 1903-ൽ ഒരു സുന്നഹദോസ് അബ്ദൽമിശിഹാബാവായെ സ്ഥാനഭ്രംശം ചെയ്തിരുന്നു എങ്കിൽ പട്ടത്വത്തെപ്പററി തർക്കമുണ്ടായ ഈ അവസ

ത്തിൽ എങ്കിലും പാത്രിയർക്കീസ് പറയാതിരിക്കയില്ലായിരുന്നു എന്നുള്ളതും അങ്ങിനെയൊന്നുണ്ടായിട്ടുണ്ടായിരുന്നെങ്കിൽ അതേപ്പററി പറയുകയും തൽസംബന്ധമായ റിക്കാർഡുകൾ കാണിക്കയും ചെയ്യുമായിരുന്നു എന്നുള്ളതും നിശ്ചയമാണ്. അബ്ദൽ മിശിഹായെ സുൽത്താൻ മാററി എന്നല്ലാതെ സുന്നഹദോസ് മാററി എന്നതിലേക്ക് യാതൊരു രേഖയും ഉള്ളതായി 1932 വരെ ആരും പറഞ്ഞിട്ടില്ല.

6. 1903-ൽ ഒരു സുന്നഹദോസ് ഉണ്ടായതായി 1934-ൽ പോലും പാത്രിയർക്കാ സിംഹാസനത്തിങ്കൽ അറിവില്ല. അപ്രേം പാത്രിയർക്കീസ് 1934 കന്നി 27-ാംനു ഹോംസിൽ നിന്നും അദ്ദേഹത്തിന്റെ 790-ാം നമ്പർ കല്പന എഴുതുമ്പോൾ അബ്ദൽ മിശിഹാ നൽകുന്ന പട്ടത്വം അസാധു എന്നപോലെ ഗണിക്കുന്നതായിരിക്കുമെന്ന് ഒരു തീരുമാനമോ, സ്ഥാനഭ്രംശം ചെയ്യുന്നതായുള്ള റിക്കാർട്ടോ ഉള്ളതായി പാത്രിയർക്കാസിംഹാസനത്തിങ്കൽ (പാത്രിയർക്കീസിനും അവിടത്തെ മെത്രാന്മാർക്കും) അറിവില്ലെന്നു കാണുന്നു. "അബ്ദല്ലാ ദ്വിതീയൻ, ഏലിയാസ് തൃതീയൻ എന്നിവർ അബ്ദൽമിശിഹായുടെ കൈവയ്പ്പ് വ്യർത്ഥമെന്നു തീരുമാനിച്ചു. നമ്മോടുകൂടെ കൂടിയ പരിശുദ്ധസുന്നഹദോസും ഐകകണ്ഠ്യേന ഈ അഭിപ്രായത്തെ സ്ഥിരപ്പെടുത്തി" എന്നത്രേ ടി കല്പനയിൽ കാണുന്നത്. സിംഹാസനഡയറി മുതലായ നമ്മുടെ സഭാസംബന്ധമായ റിക്കാർഡുകൾ എല്ലാം പരിശോധിച്ചു വേണ്ട പരിജ്ഞാനം സമ്പാദിച്ചിട്ടുള്ള അപ്രേം പാത്രിയർക്കീസ് അബ്ദൽമിശിഹാ വഴിയുള്ള പട്ടത്വം അസാധുവാണെന്നും മുമ്പും അസാധുവായി പരിഗണിച്ചു വന്നു എന്നും സ്ഥാപിക്കുന്നതിനായി ചരിത്രം മുഴുവൻ പരിശോധിച്ചുകൊണ്ടാണല്ലോ ഇത് എഴുതിയിരിക്കുന്നത്. എത്ര പുറകോട്ടു പരിശോധിച്ചിട്ടും 1906—ൽ സിംഹാസനം കരസ്ഥമാക്കിയ അബ്ദുള്ളായിക്കു മുൻപ് ആരെങ്കിലും ഒരു വ്യക്തിപോലും അബ്ദൽമിശിഹായുടെ പട്ടത്വത്തിന് ഒരു ന്യൂനതയും ആരോപിച്ചിട്ടുള്ളതായി പറവാൻ അദ്ദേഹത്തിനു കണ്ടുകിട്ടുന്നില്ല. അദ്ദേഹത്തിന്റെ മേൽ ഉദ്ധരിച്ച കല്പനയിൽ നിന്നുപോലും അദ്ദേഹം വിളിച്ചുകൂട്ടിയ സുന്നഹദോസ് അബ്ദൽ മിശിഹാ വഴിയായുള്ള പട്ടത്വം "വ്യർത്ഥ"മെന്നു തീരുമാനിക്കുന്നതിനു മുൻപ് അബ്ദുള്ളാബാവായും ഏലിയാസു ബാവായും വ്യക്തിപരമായ നിലയിൽ ചില പ്രസ്താവനകൾ ചെയ്തിട്ടുണ്ടെന്നല്ലാതെ യാതൊരു സുന്നഹദോസ് തീരുമാനങ്ങളും അതുവരെ

ഉണ്ടായിട്ടില്ലെന്നു വ്യക്തമായിക്കാണുന്നു. ഇതിന്റെ വെളിച്ചത്തിൽ നോക്കുമ്പോഴും "സ്ഥാനഭ്രംശം" എന്നു പേർ പ്രാപിച്ച സംഭവം വി. സഭയുടെ ഹിതത്തിനെതിരായി സുൽത്താൻ നടത്തിയ ഒരു കയ്യേററം മാത്രമായിരുന്നു എന്നു തെളിയുന്നു.

7) ഫർമാൻ പിൻവലിച്ചുകൊണ്ടുള്ള കല്പനയുടെ ഗോപനവും അതു സുൽത്താന്റെ കയ്യേററമായിരുന്നു എന്നുള്ളതിനു തെളിവാണു്. പാത്രിയർക്കീസ് കക്ഷി ഇപ്പോൾ പറയുന്നപ്രകാരം സുന്നഹദോസ് കൂടി മാററിക്കൊണ്ടു് സുൽത്താന്റെയടുക്കൽ അപേക്ഷ ബോധിപ്പിക്കയും തദനുസരണം ഫർമാൻ പിൻവലിക്കയുമാണുണ്ടായതെങ്കിൽ ഫർമാൻ പിൻവലിച്ചുകൊണ്ടുള്ള തുർക്കി ഓർഡറിൽ അതിനുള്ള കാരണങ്ങൾ പറഞ്ഞിരിക്കുന്നതിൽനിന്നു് ആ വിവരങ്ങൾ ലഭിക്കാവുന്നതാണു്. അതിന്റെ ഒരു പകർപ്പു് എങ്കിലും അന്നെങ്ങാനും പരസ്യം ചെയ്തിരുന്നു എങ്കിൽ പാത്രിയർക്കീസ് കക്ഷിയുടെ വാദം സുശക്തമായി സ്ഥാപിക്കുന്നതിനു അതിബലവത്തായ ഒരു രേഖയാകുമായിരുന്നു. തുർക്കിയുടെ സകല പിൻതുണയും ഉണ്ടായിരുന്ന അബ്ദുള്ളാബാവായ്ക്കു അതിന്റെ പകർപ്പ് പ്രസിദ്ധം ചെയ്യുന്നതിനു് ഒരു പ്രയാസവും ഉണ്ടായിരുന്നുമില്ല. എന്നാൽ അതിനെ ഇന്നും ഗോപനം ചെയ്തിരിക്കയാണു്. സൂര്യപ്രകാശം കാണ്മാനുള്ള ഭാഗ്യം അതിനു് വിധിച്ചിട്ടില്ല. അതിനു കാരണം ടി റിക്കാർഡിൽ നിന്നും സുന്നഹദോസ് തീരുമാനമല്ല പ്രത്യുത സുൽത്താന്റെ കേവലം കയ്യേററമാണു് ഫർമാൻ പിൻവലിക്കലിന്റെ പിന്നിൽ കിടക്കുന്നതെന്നു അതു വ്യക്തമാകുമെന്നുള്ള ഭീതിയല്ലെങ്കിൽ പിന്നെ മറെറന്തു് എന്നു വെളിവാക്കേണ്ടിയിരിക്കുന്നു.

8) സ്ഥാനഭ്രംശവാർത്ത മർമ്മഭേദകമായിരുന്നു എന്നു പാത്രിയർക്കീസ് കക്ഷി സമ്മതിക്കുന്നു. പാത്രിയർക്കാ സ്ഥാനഭ്രംശവാർത്ത അന്നു റമ്പാനായിരുന്ന മാർ ഗീവറുഗീസ് ദീവന്നാസ്യോസ് തിരുമേനി അറിഞ്ഞപ്പോൾ — 1906 ചിങ്ങം പതിമൂന്നാം തീയതി "അനാഥരായ സിംഹാസനമക്കൾ ആകുന്ന ഞങ്ങൾക്കു് കഷ്ടം ഈ വാർത്ത ഞങ്ങൾക്കു മർമ്മഭേദകമാകുന്നു.......നിങ്ങൾ പാത്രിയർക്കീസിൽ ആശ്രയിച്ചു എന്നാൽ ഇപ്പോൾ നിങ്ങളുടെ പാത്രിയർക്കീസ് സ്ഥാനഭ്രഷ്ടനായിരിക്കുന്നു. നിങ്ങൾക്കു് ഇപ്പോൾ പാത്രിയർക്കീസുമില്ല മെത്രാപ്പോലീത്താന്മാരുമില്ല എന്നു പറഞ്ഞു ഞങ്ങളുടെ ശത്രുക്കൾ ഞങ്ങളെ പരിഹസിക്കുന്നു" എന്നുംമററും എഴുതിയിട്ടുള്ളതായി അബ്ദൽ അഹാദ് റമ്പാന്റെ പ്രത്യക്ഷസത്യം (11) 56-ാം പേജിൽ ഉദ്ധരിച്ചിരിക്കുന്നു. ന്യായമായി സ്ഥാനഭ്രംശം ചെയ്യേണ്ട ഒ

രാളെ സ്ഥാനഭ്രംശം ചെയ്യാൻ സാധിച്ചാൽ, അയാൾ അയോഗ്യനായിത്തീർന്നതിൽ ഖേദമുണ്ടായിരിക്കുമെങ്കിലും, അയോഗ്യനായിത്തീർന്നയാളെ യഥാവിധി മാററിയതിലും അതിനു സാധിച്ചതിലും സന്തോഷമെ ഉണ്ടാകയുള്ളു. പ്രിയപ്പെട്ട തൻെറ പിതാവു മരിച്ചെന്നു കേൾക്കുന്നതു ദുഃഖഹേതുകമെങ്കിലും അദ്ദേഹത്തെക്കൊണ്ടുപോയി യഥാവിധി സംസ്കരിക്കുവാൻ സാധിച്ചു എന്നറിയുന്നതു മർമ്മഭേദകമൊ അസഹനീയമൊ അല്ല. അതു ഒരു ആശ്വാസവാർത്തയാണു. തങ്ങളുടെ സഭയുടെ ഹിതത്തിനെതിരായി അപരൻ അന്യായമായി കൈകടത്തി സിംഹാസനാധിപനെ സ്ഥാനഭ്രംശം ചെയ്തു എങ്കിൽ അതു മർമ്മഭേദകവും അസഹനീയവും ഖേദത്തിനും വിലാപത്തിനും കാരണഭൂതവുമായിത്തീരുന്നതാണു. വെളിയിൽ നിന്നുള്ള അക്രമമായ ഒരു കയ്യേററമുണ്ടായതാണു അസഹനീയ ദുഃഖത്തിനു ഇവിടെ കാരണമായിരിക്കുന്നതെന്നു പറയേണ്ടതില്ലല്ലൊ. അബ്ദൽ മിശിഹാ എന്തെങ്കിലും കാരണത്താൽ അദ്ദേഹത്തിൻെറ മഹനീയ സ്ഥാനത്തിനു അയോഗ്യനും ഖി. സഭ അദ്ദേഹത്തെ പാത്രിയർക്കീസായി വച്ചുകൊണ്ടിരിക്കുന്നതു ദൂഷ്യവും ആയിരുന്നു എങ്കിൽ അദ്ദേഹത്തെ ആ സ്ഥാനത്തുനിന്നും മാററി എന്നറിയുന്നതു സഭയിലുള്ളവർക്കു സന്തോഷവാർത്തയല്ലാതെ ദുഃഖവാർത്തയാകുന്നതു സാദ്ധ്യമല്ലല്ലൊ. അതിനാൽ അബ്ദൽ അഹാദു റമ്പാൻ ഉദ്ധരിച്ചിരിക്കുന്ന ഈ കത്തും സ്ഥാനഭ്രംശം എന്നു വീക്ഷിക്കുന്നതു കേവലം തുർക്കിയുടെ ഫർമാൻ പിൻവലിക്കലിനെ മാത്രമാണെന്നു തെളിയിക്കുന്നു.

9) മാററിയതു എങ്ങിനെ എന്നും കാരണം എന്തെന്നും മലങ്കരസഭാ ഗസററായിരുന്ന ഇടവക പത്രികയ്ക്കു 1906-ൽപോലും അജ്ഞാതമാണു. ന്യായമായ ഒരു മാററൽ ഉണ്ടായിഎന്നു വരികിൽ ഉടൻ അതു സഭയെ ആകമാനം ഔദ്യോഗികമായി അറിയിക്കുമായിരുന്നു എന്നതു സംശയരഹിതമാണു. അങ്ങിനെ അറിയിച്ചിട്ടില്ലെങ്കിൽ സഭ മാററിയിട്ടില്ലെന്നു തീർച്ചയാണല്ലൊ. മുറപ്രകാരം ഔദ്യോഗികമായി മാററുകയും അറിയിക്കയും ചെയ്തിട്ടുണ്ടെങ്കിൽ മാററിയതിൻെറ കാര്യകാരണാദികൾ അജ്ഞാതമായിരിക്കുക സാദ്ധ്യമല്ല. എന്നാൽ അബ്ദൽമിശിഹായെ 1905-ൽ മാററി എന്നു മററും 1929-വരെയും 1903-ൽ മാററിഎന്നു അതിനുശേഷവും, മാസങ്ങളും തീയതികളും അവരവരുടെ മനോധർമ്മം പോലെ പറയുന്നുണ്ടെങ്കിലും ഇന്നയാണ്ടിന്നമാസം ഇത്രാം തീയതി എന്നു ക്ളിപ്തമായി പറവാൻ അവക്കു സാധിക്കുന്നില്ല. എന്തു കാരണത്താൽ മാററി എന്നു

പറവാനും സാധിക്കുന്നില്ല. ഇടവക പത്രികയ്ക്കുപോലും സാധിക്കുന്നില്ല. (പുസ്തകം 15 പേ. 157—8) സുന്നഹദോസ് സ്ഥാനഭ്രംശം ചെയ്തു എന്നു വരികിൽ അതിന്റെ കാര്യകാരണാദികൾ മൂന്നുനാലു വർഷങ്ങളായിട്ടുപോലും മലങ്കരസഭയുടെ കേന്ദ്രത്തിൽ—മലങ്കരമെത്രാപ്പോലീത്തായുടെ ആസ്ഥാനത്തിൽ—നിന്നു് അസോസ്യേഷൻ സെക്രട്ടറിയുടെ പത്രാധിപത്യത്തിൽ, സഭ ഏകയോഗക്ഷേമമായിരുന്നപ്പോൾ പ്രസിദ്ധപ്പെടുത്തിക്കൊണ്ടിരുന്നതും സിറിയാ വാർത്തകൾ തുടർച്ചയായി ലഭിച്ചുകൊണ്ടിരുന്നതുമായ സഭാനാവിനു്—മലങ്കര ഇടവക പത്രികയ്ക്കു്—അജ്ഞാതമായിരിക്കുക ഒരിക്കലും സംഭവ്യമല്ല.

10) 1903 കന്നി 27—ാം തീയതി സുന്നഹദോസ് കൂടി മാറ്റി— 1903 തുലാം 10—ാം തീയതി കൂടി മാറ്റി. മുഴു ഭ്രാന്തനായിരുന്നു എന്നെല്ലാം ഓരോ പകർപ്പുകൾ കാണിക്കുന്നുണ്ടു്. ഇവിടെനിന്നു അദ്ദേഹത്തെ മാറ്റുന്ന സുന്നഹദോസിലേക്കു സമ്മതം അയച്ചിരുന്നു എന്നു പറയുന്നുമുണ്ടു്. പക്ഷേ ഈ പകർപ്പുണ്ടാക്കിയവരും പറയുന്നവരും 1903 തുലാം 18—ാം തീയതി അബ്ദൽമ്ശിഹാ വി. സിംഹാസനത്തിങ്കൽനിന്നും മലയാളത്തിലേക്കു മാർ ജോസഫ് ദീവന്നാസ്യോസ്, കടവിൽ മാർ അത്താനാസ്യോസ്, മാർ ഈവാനിയോസ് എന്നീ തിരുമേനിമാരുടെ പേർക്കു കല്പന അയച്ചിട്ടുള്ള വിവരവും അതു സൂക്ഷിച്ചിട്ടുള്ള വിവരവും അറിഞ്ഞിരുന്നില്ലെന്നും ഇവർ പറയുന്ന വല്ലതും ഉണ്ടായിട്ടുണ്ടെങ്കിൽ ആ കല്പനയിൽ കാണാതിരിക്കയില്ലെന്നും നിശ്ചയമാണല്ലോ. ഉണ്ടെങ്കിൽ കാണിക്കുക.

11) അബ്ദൽമിശിഹാ പാത്രിയർക്കീസിനോടു ചില മെത്രാന്മാർക്കുള്ള എതിർപ്പിനു പോംവഴിയുണ്ടാക്കുന്നതിനു വേണ്ടിയാണു് സുന്നഹദോസ് കൂടുന്നതു് എന്നും അതു കൂടുന്നതുതന്നെ 1906 മേടത്തിനുശേഷം മാത്രമാണു് എന്നും അതിനു മുൻപു് സുന്നഹദോസ് കൂടി എന്നു് പറയുന്നതു് അടിസ്ഥാനരഹിതമാണെന്നും മൂസലിലെ കോജാ അന്തുന്റെ കത്തു തെളിയിക്കുന്നു. 1906 മേടം 7—ാംനു അദ്ദേഹം എഴുതുന്നതു, "അബ്ദൽ മിശിഹാ പാത്രിയർക്കീസുമായി യോജിച്ചു് അദ്ദേഹത്തെത്തന്നെ സ്വീകരിക്കുകയാണു് നല്ലതെന്നു് സുൽത്താൻ.. ......നിർബന്ധമായി പറയുന്നു. എങ്കിലും മെത്രാന്മാർക്കു (അബ്ദുള്ള മുതലായ; ഗ്ര.ക.) സമ്മതമല്ല. അതിനാലാണു് സുന്നഹദോസ് വിളിച്ചുകൂട്ടുന്നതു്. മൂസൽക്കാരായ ഞങ്ങൾ ഒന്നിലും പ്രവേശിക്കുന്നില്ല........"എന്നെല്ലാമാണു്. നി

തിയും ന്യായവും നടക്കുന്നതിനും നടത്തുന്നതിനും അവരുടെ ദൃഷ്ടിയിൽ പ്രയാസമായി കാണുന്നതിനാലാണ് ഹൂസൽകാർ ഒന്നിലും പ്രവേശിക്കാത്തതു എന്നു സ്പഷ്ടമാണല്ലോ. ഈ കത്തിന്റെ വെളിച്ചത്തിൽ നോക്കുമ്പോൾ അതിനുമുമ്പു നടന്നതായി പറയുന്ന സ്ഥാനഭ്രംശം കേവലം ഫർമാൻ നഷ്ടം മാത്രമാണെന്നു സ്പഷ്ടമല്ലയോ? ഈ കത്തിൽനിന്നു തെളിയുന്ന മറ്റുപല സംഗതികൾ അടുത്ത ലേഖനപരിധിയിൽ പെടുന്നതാകയാൽ അതിൽ പ്രതിപാദിക്കുന്നതാണ്.

12.) അബ്ദൽമിശിഹായുടെ സിംഹാസനനഷ്ടം സുൽത്താന്റെ കൈകടത്തൽ ഒന്നുകൊണ്ടു മാത്രമാണെന്ന് 1910-ലെ പാത്രിയർക്കീസ് കക്ഷി സമ്മതിക്കുന്നു:- "മലങ്കര യാക്കോബായ സുറിയാനി മഹാജനങ്ങളുടെ പശ്ചാലോചനസ്സ് പാത്രീഭവിപ്പാൻ" എന്ന പേരിൽ 1910 മകരം 10-ാംനു പാത്രിയർക്കീസ് കക്ഷി എഴുതിയ ഒരു ലേഖനത്തിൽ ഇപ്രകാരം പറയുന്നു. "തുർക്കിയിലെ ഭരണരീതി പരിഷ്കരിച്ചിരിക്കുന്നതിനാൽ പാത്രിയർക്കീസ് സ്ഥാനത്തുനിന്നും ഒഴിഞ്ഞിരിക്കുന്ന, അബ്ദേദ്മിശിഹാ എന്ന് നാമധേയമുള്ള ബാവാ അവർകൾ അന്ത്യോഖ്യാ സിംഹാസനത്തിൽ പ്രവേശിച്ചേക്കുമെന്നും, അനുഗ്രഹത്തേക്കൊണ്ടു് നമ്മുടെ മലങ്കരസഭയുടെ കൈവശ്യം മുതലായതുംമറ്റും നടത്തിക്കൊള്ളാമെന്നും "അഭിമാനി" പറഞ്ഞിരിക്കുന്നു. അതു് ദൈവത്താൽ മാത്രം അറിയപ്പെടാവുന്നതും മാനുഷികഹൃദയത്താൽ വിചിന്തനം ചെയ്വാൻ പോലും കഴിയാത്തതുമായ ഒരു കാര്യമാകയാൽ ആ വിഷയത്തെക്കുറിച്ചു് ഒന്നും പറയേണമെന്നു് തോന്നുന്നില്ല." (പുറം 14, 15) തുർക്കിയിലെ മുൻ ഭരണകർത്താക്കളുടെ പ്രാതികൂല്യമാണ് അബ്ദൽ മിശിഹായുടെ സിംഹാസനനഷ്ടത്തിനു കാരണമെന്നും അവർ മാറിയതുകൊണ്ടു് വീണ്ടും സിംഹാസനം ലഭ്യമായേക്കുമെന്നും അദ്ദേഹം വഴിയായി ഇവിടത്തെ പട്ടത്വം നിലനിർത്തിക്കൊണ്ടു് പോകാമെന്നും ഉള്ള പ്രസ്താവനയ്ക്കു മറുപടിയായി പാത്രിയർക്കീസ് കക്ഷിക്കു് പറവാനുള്ളതു് ഭാവികാര്യങ്ങൾ ദൈവത്തിനല്ലാതെ മനുഷ്യനു് അറിവാൻ നിർവ്വാഹമില്ലാത്തതിനാൽ ഒന്നും പറയുന്നില്ലാ എന്നു് മാത്രമാണ്. ഇവിടെ ഒരു സംഗതി സ്പഷ്ടമാകുന്നു.- 1910 —വരെ ഉണ്ടായിട്ടുള്ളതും മനുഷ്യർക്കു് അറിയാവുന്നതുമായ കാര്യങ്ങൾ വച്ചു നോക്കുമ്പോൾ അബ്ദൽ മ്ശിഹാ വഴിയായി ഇവിടത്തെ പട്ടത്വം നിലനിർത്തുന്നതിൽ യാതൊരുവിധ കുറ്റവും കുറവും പറവാനില്ല. അതായതു് അദ്ദേഹത്തിൽ ഫർമാൻ നഷ്ടമല്ലാതെ ആത്മീയമായ യാതൊരു

ന്യൂനതയും ഭവിച്ചിട്ടില്ലാ എന്ന് 1910-ൽ പാത്രിയർക്കീസ് കക്ഷി സമ്മതിക്കുന്നു എന്നു് ചുരുക്കം.

13.) 1909-ൽ അബ്ദള്ളാബാവാ ഊർശ്ലേമിലായിരിക്കുമ്പോൾ കോനാട്ടു മല്പാനച്ചൻ, മാമ്മൻമാപ്പിള, എം.ഏ. അച്ചൻ (ഇപ്പോഴത്തെ മാർ ഈവാനിയോസ്) എന്നിവർ അബ്ദൽമിശിഹായെ കൊണ്ടുവന്നു് കാതോലിക്കാ വാഴ്ചയും മററും നടത്തുവാൻ മാർ ഡിവന്നാസ്യോസ് തിരുമേനിയുമായി ആലോചന നടത്തി. ടി ആലോചനയെപ്പററി "മെത്രാൻ എന്തു ചെയ്തു?" എന്ന 1911-ലെ ലഘുലേഖയിൽ പാത്രിയർക്കീസ് കക്ഷി പോലും പറയുന്നതു ഇപ്രകാരമാണ്. "മലബാറിന്റെ ഇപ്പോഴത്തെ സ്ഥിതിക്കു് അവിടെ ഒരു കാതോലിക്കായെ നിയമിക്കുന്നതു് ഏററം നന്നായിരിക്കുമെന്നു് ചിലർക്കും അഭിപ്രായമുണ്ടു് എന്നു മല്പാൻ അറിയിച്ചു. (അബ്ദുള്ളാ ബാവായെ) ഉടൻ ബാവാ തിരിഞ്ഞു നിന്നു് നിന്റെ വായ്‌ പൊത്തപ്പെടുക എന്നു് കല്പിച്ചു......... പിന്നീടു് എം. ഏ. ക്കാരൻ അച്ചനും മാമ്മനും കൂടി മല്പാനച്ചന്റെ അടുക്കൽ വന്നു് അച്ചാ നാം ആലോചിച്ചതുപോലെ ബാവാ വഴിപ്പെടുന്നില്ലല്ലോ അതിനാൽ ഈ ബാവായെ നമുക്കു നാട്ടിലേക്കു് കൊണ്ടുപോകാതെ ഇരുന്നാൽ എന്തു്?

മല്പാൻ— പിന്നെ നമ്മുടെ പ്രയത്നമെല്ലാം വൃഥാവാകും....

എം. ഏ ക്കാരൻ—കഴിയുമെങ്കിൽ നമുക്കു് വേഗത്തിൽ അബ്ദൽ മിശിഹാപാത്രിയർക്കീസിനെ വരുത്തണം.

മല്പാൻ—അതിനു പണത്തിനു് നിവൃത്തിയെന്തു്?

മാമ്മൻ—എന്തു ചിലവു് വരുമെന്നാണ് അച്ചനു് തോന്നുന്നതു്?

മല്പാൻ—4000 (നാലായിരം) രൂപാ വേണ്ടിവരും..........
മെത്രാനോടു് കൂടി ആലോചിക്കാം (മൂന്നാളും കൂടി പോയി മെത്രാനുമായി സംസാരിച്ചു)

മെത്രാൻ—നിങ്ങൾ ഇതിനായി എന്തെല്ലാം പ്രവൃത്തിച്ചാലും നമുക്കു് വിരോധമില്ല. എന്റെ പേരു് മാത്രം വെളിക്കാകരുതു്. എന്തു ചിലവും വരട്ടെ.

മല്പാൻ – നാം ഇങ്ങിനെ ആലോചിച്ചാൽ നമ്മുടെ കയ്യിൽ നിന്നു പണം ചെലവാക്കേണ്ടി വരും. അതു പ്രയാസമാണ്.

മെത്രാൻ—സമുദായ വക പണത്തിൽനിന്നു് എടുത്താലൊ?

മല്പാൻ— സമുദയംവക പണം ഇനി ആലോചന കൂടാതെ എടുക്കാൻ പാടില്ല.........

ഇതു് എഴുതി പ്രസിദ്ധം ചെയ്തതു് കക്ഷി വഴക്കുമൂത്തു് മെത്രാച്ചന്റെ മുടക്കുകൂടെ കഴിഞ്ഞ ശേഷമാണു്. അതിൽപോലും— 1903-ൽ നടന്നതായി പറയുന്ന മുടക്കു് സുന്നഹദോസിനു 6 വർഷങ്ങൾക്കുശേഷം 1909-ൽ പോലും—അബ്ദൽമിശിഹായ്ക്കു് ഫർമാൻ നഷ്ടത്തേക്കാൾ കവിഞ്ഞു് ഒന്നും ഉണ്ടായിട്ടില്ലെന്നും ഉണ്ടായിട്ടുണ്ടെന്നു് പാത്രിയർക്കീസ് കക്ഷിക്കാർ അന്നു് (1911-ൽപോലും) വാദിച്ചിരുന്നില്ലെന്നും ഇതു വ്യക്തമാകുന്നു.

14) അബ്ദൽമിശിഹായുടെ ഫർമാൻ പിൻവലിച്ചതല്ലാതെ വി: സഭയുടെ സുന്നഹദോസ് അദ്ദേഹത്തെ പാത്രിയർക്കാസ്ഥാനത്തുനിന്നു മാററിയിട്ടില്ലാ എന്നുള്ളതിലേക്കു് ഒരു തെളിവുകൂടെ പറഞ്ഞുകൊണ്ടു് ഈ ഭാഗം അവസാനിപ്പിക്കാം. സുന്നഹദോസ് സ്ഥാനഭ്രഷ്ടനാക്കി, മാററി, മുടക്കി, എന്നെല്ലാം പാത്രിയർക്കീസ് കക്ഷി പറയുകയും അതിനെ കാതോലിക്കോസ് കക്ഷി നിഷേധിക്കുകയും ചെയ്തുതുടങ്ങിയിട്ടു് കാലം കുറെ ആയി. അതിനുശേഷം മലയാളത്തുനിന്നു അനേകർ പല മെത്രാന്മാരും പട്ടക്കാരും പാത്രിയർക്കാസിംഹാസനം സന്ദർശിച്ചിട്ടുണ്ടു്. ഒററ ഒരുവനെ എങ്കിലും ആ "മുടക്കിയ സുന്നഹദോസി"ന്റെ നടപടികൾ അടങ്ങിയ ഡയറി ഒന്നു കാണിച്ചു് കൊടുപ്പാൻ സാധിച്ചിട്ടില്ല, ടി ഡയറിയെപ്പററി ഒന്നു പറകപോലും ചെയ്തിട്ടില്ല. അവിടെ പോയിവന്ന ഒററ മെത്രാൻപോലും അതേപ്പററി യാതൊന്നും ശബ്ദിക്കുന്നുമില്ല. എന്നാൽ അവിടത്തെ വിശേഷങ്ങളെപ്പററി പലതും എഴുതുകയും പ്രസംഗിക്കുകയും പ്രസിദ്ധപ്പെടുത്തുകയും ചെയ്യുന്നുമുണ്ടു്. ഈ മൗനം എന്തു്? എന്ന ചോദ്യത്തിന്റെ മുമ്പിൽ മനസാക്ഷിയോടെ നില്ക്കുവാൻ—അതിനു മറുപടി നൽകുവാൻ—പാത്രിയർക്കീസ് കക്ഷിക്കു സാദ്ധ്യമോ?

അങ്കമാലി ഇടവകയുടെ പാത്രിയർക്കീസ് പക്ഷത്തെ സഹായകൻ സിറിയാ യാത്രക്കായി യാത്ര പറയുമ്പോൾ എന്തു ത്യാഗവും നഷ്ടവും ബുദ്ധിമുട്ടും സഹിച്ചിട്ടായാലും സിംഹാസനഡയറിയിൽ അബ്ദൽമിശിഹായുടെ സ്ഥാനഭ്രംശം സംബന്ധിച്ചു് വല്ലതും ഉണ്ടോ എന്നു് നോക്കിക്കൊണ്ടു വരണം അതു ഇവിടുത്തെ സമാധാനസ്ഥാപനത്തിനു് അത്യന്താപേക്ഷിതമാണു് എന്നു അദ്ദേഹത്തിന്റെ അടുത്ത ബന്ധുവായ ഒരു അഡ്വക്കേററു് വളരെ കാര്യമായും നിർബന്ധമായും ശട്ടം കെട്ടിയിരുന്നു. ഇതു് അദ്ദേഹത്തിൽ നിന്നു തന്നെ എനിക്കു നേരിട്ടു അറിവുള്ളതാണു് മാർ ഗ്രീഗോറിയോസ് മടങ്ങിവന്നിട്ടു അക്കാര്യത്തെപ്പററി ഒരക്ഷരവും മിണ്ടുന്നില്ല, എഴുതു

ന്നില്ല, പ്രസംഗിക്കുന്നുമില്ല. ഇവയുടെ വെളിച്ചത്തിൽ സത്യം എന്തെന്ന് വായനക്കാർ ഗ്രഹിച്ചുകൊൾക. സത്യത്തിന്റെ നേരെ ഉതയ്ക്കുന്നത് ഒരുവനും ക്ഷേമമല്ല. എന്തെന്നാൽ സത്യം ദൈവം തന്നെയാണ്". സത്യത്തെ—ദൈവത്തെ— അവഹേളിക്കുന്ന "ദൈവവിശ്വാസികളേ"ക്കാൾ "സത്യവിശ്വാസികളേ"ക്കാൾ ദൈവം ഇല്ലെന്ന് പറയുന്ന നിരീശ്വരവാദികൾ ദൈവസന്നിധിയിൽ എത്രയോ ഭേദമായിരിക്കും! അപ്പനെ ബലമായി ഇറക്കിവിട്ടിട്ട് അപ്പന്റെ സ്ഥാനത്തു കയറിയിരിക്കുന്നവനെ അപ്പനെന്നു വിളിപ്പാൻ അപ്പന്റെ മക്കൾ തയ്യാറാവുകയോ? ഒരിക്കലുമില്ല.

---

# അദ്ധ്യായം 9.

## 1908—ന് ശേഷം 1915 വരെ

### സിംഹാസനാധിപൻ ആര്?

അബ്ദൽമ്ശിഹാ ബാവാ തിരുമനസ്സിലെ പാത്രിയർക്കാസ്ഥാനത്തെ 1911 വരെ ഒരുവനും നിഷേധിച്ചിട്ടില്ലെന്നു മാത്രമല്ല അദ്ദേഹമാണു ശരിയായ പാത്രിയർക്കീസ് എന്നു പാത്രിയർക്കീസ് കക്ഷിയുടെ പ്രഥമ നേതാവും കാനോൻ പണ്ഡിതനുമായിരുന്ന കോനാട്ട് മല്പാനച്ചൻ തന്നെയും സമ്മതിച്ച് എഴുതിയിരിക്കുന്നതായി നാം കണ്ടുകഴിഞ്ഞു. 1908 മുതൽ 1913 വരെയുള്ള 4—5 വർഷക്കാലം മലങ്കരസഭയ്ക്കു സംഭവബഹുലമായ ഒരു കാലഘട്ടമായിരുന്ന പ്രകാരംതന്നെ അതു തുർക്കിരാജ്യത്തിനും ഒരു പരിവർത്തനഘട്ടം തന്നെ ആയിരുന്നു. തുർക്കിയിലെ സർവ്വാധിപതി ആയിരുന്ന സുൽത്താൻ അബ്ദൽഹമീദ് (അബ്ദൽമ്ശിഹാബാവായുടെ ഫർമാൻ പിൻവലിച്ച ഹമീദ്)നു കമൽപാഷായുടെ നേതൃത്വത്തിൽ സുശക്തവും സംഘടിതവും ആയ ഒരു എതിർശക്തി ഉയർന്നുതുടങ്ങിയിട്ടു കാലങ്ങൾ കുറെ ആയിരുന്നു. പ്രബലന്മാരുടെ സ്വാധീനം പിടിച്ചു തന്റെ സ്ഥാനം സുരക്ഷിതമാക്കുന്നതിനു സർ സി. പി. യേപ്പോലെ ഏതു നയവും സ്വീകരിപ്പാൻ അദ്ദേഹം തയ്യാറായിരുന്നു. ഈ അവസരത്തിലാണ് അബ്ദള്ളാബാവാ, കുസ്തന്തീനോപോലീസിലെ മാർ തീമോഥെയോസ്, യെറുശലേമിന്റെ മാർ ഈവാനിയോസ് എന്നിവർ ഹമീദിനെ സമീപിച്ചത്. അദ്ദേഹം

ഇവരുടെ കൂട്ടുകെട്ടുകൊണ്ടു് അദ്ദേഹത്തിന്റെ കൂട്ടുബലം വർദ്ധിപ്പിക്കുന്നതിനു തീരുമാനിച്ചു. അബ്ദൽമ്ശീഹാ ബാവായുടെ ഫർമാൻ പിൻവലിക്കയും അതു് അബ്ദള്ളാബാവായ്ക്കു കൊടുക്കാമെന്നു വാഗ്ദത്തം ചെയ്കയും ചെയ്തു. ഇങ്ങിനെ സുൽത്താന്റെ ഇടപെടൽ ഒന്നുകൊണ്ടു മാത്രമാണു അബ്ദൽമ്ശീഹാബാവായ്ക്കു കുറേക്കാലത്തേക്കു സിംഹാസനം നഷ്ടപ്പെട്ടതും അതു് 1906 മുതൽ 1908 വരെയുള്ള രണ്ടു വർഷക്കാലം അബ്ദള്ളാബാവായ്ക്കു് അധീനപ്പെട്ടിരുന്നതും.

പത്രോസ് തൃതീയനുമൊന്നിച്ചു മലയാളം സന്ദർശിച്ചു് അതിന്റെ പച്ചകണ്ടാനന്ദിക്കയും അതിന്റെ കൊഴുപ്പും മേദസ്സും ആസ്വദിച്ചു സുഖിക്കയും ചെയ്ത അബ്ദള്ളാബാവാ, കയം കണ്ട കന്നിനേപ്പോലെ, 1908 ആദ്യം തന്നെ അദ്ദേഹത്തിന്റെ ദൃഷ്ടി വീണ്ടും മലയാളത്തേക്കു തിരിച്ചു. ഇവിടെ എത്തുമ്പോൾ കഴിയുന്നത്ര അധികാരാവകാശങ്ങൾ ചെലുത്തുവാൻ കഴിയേണ്ടതിലേക്കു് അധികാരപത്രങ്ങൾ വാങ്ങേണ്ടതിന്നായി അദ്ദേഹം തന്റെ യാത്ര ഇംഗ്ലണ്ടുവഴിയാക്കി. അവിടെ താമസിച്ചപ്പോൾ സുറിയാനിസഭയുടെ വിശ്വാസം സി. എം. എസ്സ് വിശ്വാസത്തിൽ നിന്നു വ്യത്യസ്തമല്ലെന്നും, സുറിയാനിസഭ മരിച്ചവർക്കവേണ്ടി പ്രാർത്ഥിക്കുന്നില്ലെന്നും, പരിശുദ്ധരായ പരേതരുടെ മാദ്ധ്യസ്ഥം അപേക്ഷിക്കുന്നില്ലെന്നും മററും പരസ്യമായി പ്രസ്താവിച്ചു. ഈ വിവരം ഇംഗ്ലീഷ് പത്രങ്ങളിൽ നിന്നെടുത്തു മലയാളം പത്രങ്ങളിൽ പ്രസിദ്ധം ചെയ്തു കണ്ടപ്പോഴാണു് അബ്ദള്ളാബാവായുടെ ഇങ്ങോട്ടുള്ള വരവിനെ തടയണമെന്നും അദ്ദേഹം സഭയെ മുടിക്കും എന്നും മററും ബ: കോനാട്ടു മല്പാനച്ചൻ അബ്ദൽമ്ശീഹാബാവായുടെ പേർക്കു 1908 ധനു 30-ാംനു- എഴുതിയതു്. അബ്ദള്ളാബാവാ ഇംഗ്ലണ്ടിൽ താമസിക്കുന്ന കാലത്താണു തുർക്കിയിലെ രാഷ്ട്രീയ വിപ്ലവം അതിന്റെ മൂർദ്ധന്യസ്ഥാനത്തേക്കു് ഉയന്നതു്. സുൽത്താൻ ഹമീദിന്റെ അധികാരം മിക്കവാറും കമൽപാഷാ പിടിച്ചെടുത്തു. തുർക്കിയിലെ ഈ രാഷ്ട്രീയപരിവർത്തനം സംബന്ധിച്ചു പാത്രിയർക്കീസു കക്ഷികൾ തന്നെ ഒരു ലഘുലേഖയിൽ പ്രസ്താവിക്കുന്നതു് 8-ാം അദ്ധ്യായം 12-ാംഖണ്ഡികയിൽ എടുത്തുദ്ധരിച്ചിട്ടുള്ളതിനാൽ ഇവിടെ ആവത്തിക്കുന്നില്ല.

1909-ൽ അബ്ദള്ളാബാവാ ബോംബയിലെത്തി. അവിടെ നിന്നും മലങ്കരസഭ അദ്ദേഹത്തെ സ്വീകരിച്ചു കൊണ്ടുവരികയും വിശ്രമാത്ഥം ഊട്ടിയിൽ കുറേദിവസങ്ങൾ താമസിക്കയും ചെയ്തു. അവിടെവച്ചു് ഇദ്ദേഹത്തിന്റെ മനസ്ഥിതി അല്പം മനസ്സിലായ

ഇദ്ദേഹത്തെ മലയാളത്തേക്കു കൊണ്ടുവരാതെ
ഷ്പോഴാണ് ഇദ്ദേഹത്തെ കൊണ്ടുവരുന്നതിനു ബഃ മല്പാന
അബ്ദൽമ്ശീഹാബാവായെ കൊണ്ടുവരുന്നതിനു ആലോചനയുണ്ടായത്. ഈ വിവരങ്ങൾ
ഷനും മററും ചേർന്ന് ആലോചനയുണ്ടായത്. പ്രസിദ്ധംചെയ്തിട്ടുള്ള
കാണിച്ച പാത്രിയർക്കീസ് പക്ഷത്തുനിന്നും പ്രസിദ്ധം ചെയ്തിട്ടുള്ള
ലഘുലേഖയിൽ നിന്നു പ്രസ്തുത സംഭാഷണം പദാനുപദം മുൻ ഉദ്ധ
രിച്ചു പ്രതിപാദിച്ചിട്ടുണ്ട്. ഇങ്ങിനെ അദ്ദേഹത്തിൽ നിന്നു നന്മ
യുണ്ടാകുക അത്ര ആശാവഹമല്ലെന്നു തോന്നിയതോടുകൂടി അബ്ദൽ
മ്ശീഹാബാവായുമായുള്ള എഴുത്തുകുത്തുകൾ ഒരു വശത്തുകൂടെ ധൃ
തഗതിയിൽ നടന്നു. അബ്ദള്ളാബാവാ മലയാളത്തു് എത്തി 1911
വരെ മലങ്കര മെത്രാപ്പോലീത്താ തിരുമേനിയുടെ ബഹുമാന്യ അതി
ഥിയായി താമസിക്കയും മടങ്ങുന്നതിനുമുമ്പായി മി. സി.ജെ. കുര്യൻ
കോനാട്ടച്ചൻ എന്നിവരുടെ പിൻതുണ കണ്ടു തന്റെ ആതിഥേ
യന്റെ നേർക്കു മുടക്കു കല്പന അയക്കയും തൽസ്ഥാനത്തു മാർ ക്ലറി
ലോസ് തിരുമേനിയെ നിയമിക്കുന്നതായി കല്പനകൾ നൽകു
കയും—മലങ്കരസഭയെ രണ്ടായി പിളർന്നിടുകയും—ചെയ്തുകൊണ്ടു്
അദ്ദേഹം 1911-ൽ മലയാളം വിട്ടു ബോംബെയിൽ നിന്നു കപ്പൽ
കയറി.

അബ്ദൽമ്ശീഹാബാവാ മലങ്കര മെത്രാപ്പോലീത്താ തിരുമേ
നിയെ അനുഗ്രഹിച്ചാശീർവദിച്ചു് കല്പനകൾ അയക്കയും ഒട്ടു
വിൽ 1912-ൽ മലയാളത്തെഴുന്നള്ളുകയും ചെയ്തു. അദ്ദേഹ
ത്തിന്റെ പ്രധാന കാർമ്മികത്വത്തിലും മലങ്കര മെത്രാപ്പോലീത്താ
യുടെ സഹകരണത്തിലും ഇപ്പോൾ പൗരസ്ത്യ സിംഹാസനത്തിന്മേൽ
വാഴുന്ന പ: പിതാവു് ഉൾപ്പെടെ മൂന്നു മേൽപ്പട്ടക്കാരെ വാഴിക്കയും
ഭക്തവരേണ്യനെന്നു പേരു കേട്ട കണ്ടനാട്ടു് ഇടവകയുടെ മാർ
ഈവാനിയോസ് തിരുമേനിയെ മലയാളത്തെ പ്രഥമ പൗരസ്ത്യകാ
തോലിക്കായായി അവരോധിക്കയും ചെയ്തു. ഇങ്ങിനെ മലങ്കര
സഭയുടെ പുരോഗമന സ്വാതന്ത്ര്യത്തിന്റെ കേന്ദ്രമായ കാതോലിക്കാ
സിംഹാസനം പുനഃസ്ഥാപിക്കയും മലങ്കരസഭയുടെ "മാഗ്നാകാർട്ട"യാ
കുന്ന 1913 കുംഭം 8-ലെ കല്പന നൽകയും ചെയ്ത ശേഷം
അബ്ദൽമ്ശീഹാബാവായും തിരിച്ചെഴുന്നള്ളി. നമുക്കു് ഇവിടെ
പ്രധാന ചിന്താവിഷയം അവർ ഇരുവരും ഇവിടെനിന്നും തിരി
ച്ചെഴുന്നള്ളിയ ശേഷമുള്ള സംഭവങ്ങളത്രെ.

ഈ ബാവാന്മാർ അവിടെ മടങ്ങി എത്തിയപ്പോഴേക്കും തുർ
ക്കിയിലെ രാഷ്ട്രീയപരിവർത്തനങ്ങൾ എല്ലാം പൂർത്തിയായി
വിപ്ലവങ്ങൾ ശാന്തമായി കഴിഞ്ഞിരുന്നു. അബ്ദൽമ്ശീഹാ
ബാവായുടെ ഫർമാൻ പിൻവലിച്ച സുൽത്താൻ ഹമീദ് സിംഹാ

സ്ഥാനഭ്രഷ്ടനായി എന്നു മാത്രമല്ല അദ്ദേഹത്തിന്റെ രാജകുടുംബം നാമാവശേഷമാകയും അദ്ദേഹം നാടുകടത്തപ്പെടുകയും ചെയ്തിരുന്നു. സുൽത്താന്റെ കോപാഗ്നിക്കിരയായാലുണ്ടാകാവുന്ന വിപത്തിനെ ഭയന്നു് അബ്ദുള്ളാബാവാക്കു കീഴ്പ്പെട്ടു് അനുഭാവഭാവേന വർത്തിച്ചുവന്ന സമുദായം പൊതുവേയും മർദീൻകാർ പ്രത്യേകിച്ചും ഇതിങ്കൽ ആഹ്ലാദഭരിതരായി അബ്ദുള്ളാബാവായുടെ ഭാരമേറിയതും ദുരിതപൂർണ്ണവുമായ ഇരുമ്പുനുകം ദൂരത്തെറിഞ്ഞുകൊണ്ടു് ആശ്വാസത്തിന്റെ ദീർഘശ്വാസമിട്ടു. അതിനാൽ അബ്ദുള്ളാബാവാ മർദീനിലേക്കു—സിംഹാസനത്തിങ്കലേക്കു—പോകുവാൻ പോലും ധൈര്യപ്പെടാതെ അദ്ദേഹത്തിന്റെ സഹായിയും അബ്ദൽമ്ശീഹായുടെ വൈരിയുമായിരുന്ന യേറുശലേമിന്റെ മാർ ഈവാനിയോസിനോടു കൂടി യേറുശലേമിൽ തന്നെ താമസമാക്കി.

അബ്ദൽമ്ശിഹാബാവായാകട്ടെ ഇവിടത്തെ കാതോലിക്കാവാഴ്ചയും മററും കഴിഞ്ഞു് തുർക്കിയിലെ ഈ പരിവർത്തനങ്ങളൊന്നും വേണ്ടത്ര അറിയാതെ ഇനി ശാന്തമായി എവിടെ എങ്കിലും ജീവിച്ചാൽ മതി എന്നുവച്ചു് യെറുശലേമിൽ ചെന്നു. അപ്പോൾ അബ്ദുള്ളാബാവാ രണ്ടുകണ്ണിന്റേയും കാഴ്ച പരിഛേദംനഷ്ടപ്പെട്ടു് അന്ധനായി യെറുശലേമിൽ താമസിക്കയായിരുന്നു. അബ്ദൽമ്ശിഹാബാവായെ അവിടെ താമസിപ്പിച്ചാൽ തങ്ങളുടെ ആ ഏക അഭയസ്ഥാനവും നഷ്ടപ്പെട്ടേക്കുമെന്നു് അബ്ദുള്ളാബാവായും മാർ ഈവാനിയോസും ഭയന്നതിനാൽ അദ്ദേഹത്തെ അവർ അവിടെ പ്രവേശിപ്പിച്ചില്ല. അദ്ദേഹത്തിന്റെ കഷ്ടകാലം കഴിയുന്നതിനു് കുറെ കാലം കൂടെ വേണ്ടിയിരുന്നിരിക്കണം. കുറെ ദിവസങ്ങൾ അവിടെ കഷ്ടപ്പെട്ടു് പ്രയാസപ്പെടേണ്ടതായി വന്നു. അപ്പോഴേക്കും എല്ലാവരും ഈ സംഭവം അറിഞ്ഞുവന്നു് അദ്ദേഹത്തെ മർദ്ദീനിലേക്കു കൊണ്ടുപോകയും അവിടെനിന്നും അദ്ദേഹത്തെ അത്യാഡംബരപൂർവ്വം എതിരേററു് സിംഹാസനത്തിങ്കലേക്കു് സ്വീകരിക്കയും ചെയ്തു. ഇങ്ങനെ മലങ്കരസഭയുടെ പുരോഗമനത്തിനുള്ള സ്വാതന്ത്ര്യം അനുവദിച്ചുകൊണ്ടു ചെന്നപ്പോൾ പ. സിംഹാസനം ആ പരിശുദ്ധപിതാവിനു് വീണ്ടും സ്വാഗതമരുളി. ഈ സംഭവങ്ങളെല്ലാം വിശദമായി വിവരിക്കുന്ന ഒരു കല്പന 1914—ൽ തന്നെ സിംഹാസനത്തുങ്കൽനിന്നു് മലയാളത്തേക്കു് അയക്കുകയും അതു് അന്നുതന്നെ ഇവിടെ പ്രസിദ്ധം ചെയ്യുകയും അതു് പാത്രിയർക്കീസ് കക്ഷികൾ മററു ചില കാര്യങ്ങൾ തെളിയിക്കുന്നതിലേക്കായിട്ടു് വട്ടിപ്പണക്കേസ്സിൽ ഹാജരാക്കുകയും ചെയ്തിട്ടുള്ളതാണ്. അതിനാൽ അതു് ഇന്നും ഒരു രേഖയായി സ്ഥിതിചെയ്യുന്നുണ്ടു്.

അബ്ദല്ലാബാവായെ സ്ഥാനഭ്രംശംചെയ്യുന്നതിൽ പലകാരണങ്ങളാൽ സമുദായത്തിന് പൊതുവെ അനുഗ്രഹമുണ്ടെന്നും അദ്ദേഹത്തെ സ്ഥാനഭ്രഷ്ടനാക്കുമെന്ന് പലരും പ്രത്യാശിക്കുന്നതായിട്ടും വിശ്രുത ചരിത്രകാരനെന്ന് "ചന്ദ്രിക" ഘോഷിക്കുന്ന ഫോർട്ടെസ്ക്യൂ 1913-ൽ എഴുതിയ, "ചന്ദ്രിക"യുടെ ശ്ലാഘ്യപത്രമുള്ള "ദി ലെസ്സർ ഈസ്റ്റേൺ ചർച്ച്സ്" എന്ന ഗ്രന്ഥം 340-ാംപേജിൽ കാലേക്കൂട്ടി രേഖയാക്കിയിട്ടുണ്ട് എന്നുള്ളത് മനസ്സിലാക്കുമ്പോൾ അബ്ദല്ലാബാവായുടെ ഈ സ്ഥാനഭ്രംശം കേവലം അവിചാരിതമല്ലെന്നും സഭയുടെ പൊതുതാൽപ്പര്യത്തിന്റെ ഫലമാണെന്നും ഗ്രഹിക്കാവുന്നതാണ്.

കൈക്ക് അല്പം വിറയുള്ളതിനാൽ അന്യസഹായംകൂടാതെ വി. കുർബാന അണസ്സുവാൻ വിഷമമാണെന്നുള്ള കാരണത്താൽ വി. സഭയിൽ ഒരു മേൽപ്പട്ടക്കാരനായി ഇരുന്നുകൂടാ എന്ന് കല്പന എഴുതിയ ആ ബാവായും ആ കല്പന വച്ചുകൊണ്ട് നീണാൾ വ്യവഹാരം നടത്തുന്ന മെത്രാച്ചനും ഇരുകണ്ണുകളുടേയും കാഴ്ച നഷ്ടപ്പെട്ട് കേവലം അന്ധരായി തീർന്നു—മറ്റുള്ളവർ എത്ര സഹായിച്ചാൽ തന്നെയും വി. കുർബാന അണപ്പാനോ മറ്റുള്ളവർ അണസ്സുമ്പോൾ അതൊന്ന് കാണാൻ പോലുമോ കഴിവില്ലാത്ത സ്ഥിതിയിൽ ആയതു—ദൈവത്തിന്റെ നടത്തിപ്പിൽ വിശ്വാസമുള്ളവർക്ക് ചിന്താവിഷയമാകാതെ നിവൃത്തിയില്ല. "ആരുമൂലം വിരുദ്ധതകൾ വരുന്നുവോ അവന് ഹാ കഷ്ടം അവൻ ജനിക്കാതിരുന്നു എങ്കിൽ അവനു നന്നായിരുന്നു എന്നാണല്ലോ കർത്താവ് അരുളിച്ചെയ്യുന്നതു".

1906-ൽ സിംഹാസനം കരസ്ഥമാക്കി അബ്ദല്ലാബാവാ അതിന്റെ അധിപനായിരുന്നിട്ട 1908-ൽ അവിടന്നിറങ്ങി മലയാളത്തേക്ക യാത്ര തിരിക്കയും മലങ്കരസഭയിൽ വിരുദ്ധത്തിന്റെ കരിങ്കൽശില സ്ഥാപിക്കയും ചെയ്തു. അതു കഴിഞ്ഞു മടങ്ങി ചെന്നപ്പോൾ ആർത്തിയോടെ ആ സിംഹാസനത്തെ ഓർത്തു നിരാശയിൽ നിപതിക്കുന്നതിനല്ലാതെ അതിനെ വീണ്ടും ഒരു നോക്കു കാണുന്നതിനു പോലും ദൈവം അനുവദിക്കുന്നില്ല. സിംഹാസനത്തിങ്കൽ നിന്നും വളരെ വിദൂരസ്ഥമായ യെറുശലേമിൽ തന്നെ അദ്ദേഹത്തിന്റെ അവസാനത്തെ മൂന്നു ദീർഘവർഷങ്ങൾ കഴിക്കേണ്ടിവന്നു. അവിടെ വച്ചു തന്നെ മൃതിയടയുകയും ചെയ്തു.

എന്നാൽ അബ്ദൽമ്ശീഹാബാവാക്കാകട്ടെ കാലചക്രത്തിന്റെ കറക്കത്താൽ 1906-ൽ നഷ്ടപ്പെട്ട സിംഹാസനം മലങ്കരയിൽ കാതോലിക്കാ സിംഹാസനം സ്ഥാപിച്ചുകൊണ്ടു മടങ്ങി ചെന്ന

പ്പോൾ അതേ കാലചക്രത്തിന്റെ തിരിച്ചിലിൽ തിരികെ കിട്ടുന്നു. അദ്ദേഹം തന്റെ അവസാനകാലം വളരെ സമാധാനത്തോടും ആശ്വാസത്തോടും കൂടെ അവിടെ കഴിക്കുന്നു. സിംഹാസനാധിപനായിരിക്കെ 1915 ചിങ്ങം 17-ാംനു ഞായറാഴ്ച അദ്ദേഹം ഈ ലോകം വെടിഞ്ഞു പിതാക്കന്മാരോടു ചേരുന്നു. പാത്രിയർക്കോചിതമായ സകല വിധ—സഭാപരവും രാഷ്ട്രപരവുമായ*എല്ലാ ബഹുമതികളോടും ആചാരോപചാരങ്ങളോടും കൂടെ സാഘോഷം പരിശുദ്ധ പിതാക്കന്മാരെ കബറടക്കുന്ന ബെസ്കാദീശായിൽ സംസ്കരിക്കപ്പെടുകയും ചെയ്യുന്നു.

അബ്ദൽമ്ശീഹാ ബാവായുടെ ഫർമാൻ പിൻവലിച്ചിട്ടു അബ്ദുള്ളാബാവായ്ക്കു നൽകിയ സുൽത്താനു വീണ്ടും ഒരു ഫർമാൻ നൽകാനോ അതിനെ അനുകൂലിച്ചു പറയുന്ന പാത്രിയർക്കീസന്മാർക്കു പിന്നെ ഫർമാൻ കിട്ടുവാനോ, സിംഹാസനത്തുങ്കൽ കാലം ചെയ്യുവാനോ, ഭരിപ്പാനോ, എന്നു വേണ്ട ഇന്നു അവിടെ ഒന്നു കയറിച്ചെല്ലുവാൻപോലുമോ ദൈവം അനുവദിക്കുന്നില്ല. ദൈവത്തിൽ വിശ്വാസമുള്ളവർക്കു ഇതിൽ ദൈവത്തിന്റെ കൈയല്ലാ പ്രവർത്തിക്കുന്നതെന്നു പറവാൻ എങ്ങനെ സാധിക്കും? സത്യത്തോടും സഭയുടെ പ്രമാണങ്ങളോടും കളിക്കുന്നതു കേവലം കളിയാകയില്ല.

---

* പാത്രിയർക്കീസന്മാരുടെ കബറടക്കത്തിനു തുർക്കിപട്ടാളം യൂണിഫാറത്തോടുകൂടി അകമ്പടി സേവിക്ക പതിവാണ്. അബ്ദൽമ്ശീഹാബാവായുടെ കബറടക്കസമയത്തെ ഫോട്ടോയിൽ യൂലിയോസ് തിരുമേനി നിൽക്കുന്നതും പട്ടാളക്കാർ നിരനിരയായി നിൽക്കുന്നതും കാണാവുന്നതാണ്.

# അദ്ധ്യായം 10

## കാനോനീക പാത്രിയർക്കീസ് ആരു്?

1895—ൽ അന്ത്യോഖ്യാപാത്രിയർക്കീസായി അബ്ദൽമിശിഹാബാവായെ വി. സുന്നഹദോസ് വാഴിച്ചതുമുതൽ അദ്ദേഹം മലയാളത്തേക്കു എഴുന്നള്ളി കാതോലിക്കാവാഴ്ചയും മററും നടത്തിയ ശേഷം സിംഹാസനത്തിങ്കൽ വാഴുമ്പോൾ കാലം ചെയ്ത 1915 വരെ അദ്ദേഹം പാത്രിയർക്കീസ് തന്നെയായിരുന്നു എന്നും, ഇന്നത്തെ ചില "മല്പാന്മാരും" "പിതാക്കന്മാരും" പറയുന്നതുപോലെ അദ്ദേഹത്തിനു മുടക്കോ ഭ്രഷ്ടോ, ഭ്രംശമോ ഒന്നും ഉണ്ടായിരുന്നില്ലാ എന്നും, ഉണ്ടായിരുന്നു എന്നുള്ള പ്രസ്താവനകൾ തൽപരകക്ഷികളുടെ വ്യാജജല്പനങ്ങൾ മാത്രമാണെന്നും മുൻകണ്ടുകഴിഞ്ഞിരിക്കുന്നു. എന്നാൽ 1895-ൽ അബ്ദൽമിശിഹാബാവാ സിംഹാസനാരൂഢനായപ്പോൾ, അസൂയാലുവായ അബ്ദുള്ളാബാവാ നിരാശാഭരിതനായി റോമാസഭയിൽ ചേർന്നതായും, 1905-ൽ തിരിച്ചു സുറിയാനിസഭയിലേക്കു ചേർന്നു സുൽത്താന്റെ അനുകൂല്യത്തിൽ പാത്രിയർക്കീസായതായും, പാത്രിയർക്കീസിന്റെ പല അധികാരങ്ങളും പ്രയോഗിച്ചതായും കാണുന്നുണ്ടു്. ഇവർ രണ്ടുപേരിൽ പരിശുദ്ധസഭയുടെ നിയമങ്ങളും നടപടികളും അനുസരിച്ചുള്ള കാനോനികപാത്രിയർക്കീസ് ആരെന്നത്രെ ഇനി അറിയേണ്ടതു്.

1 "ലൌകീക അധികാരികൾ മുഖേന സഭയെ അധീനപ്പെടുത്തുന്ന മേല്പട്ടക്കാരനും അവരോടു സംബന്ധപ്പെടുന്നവരും മുടക്കപ്പെടണം." ഇതു പതിനെട്ടു അക്കം (ചന്ദ്രികയുടെ ഭാഷയിൽ പറഞ്ഞാൽ പാത്രിയർക്കീസിന്റെ പ്രമാണഗ്രന്ഥമായ തിരുത്തുകാരന്റെ (കോപ്പി) കാനോൻ 7:2—ലും വിധിച്ചിട്ടുള്ളതാണു്. അബ്ദുള്ളാബാവാ കോഴ കൊടുത്താണു് ഫർമാൻ കൈക്കലാക്കി സിംഹാസനത്തിൽ കയറിപ്പററിയതു് എന്നുള്ള ചരിത്രസത്യം പാത്രിയർക്കീസുകക്ഷിയുടെ നാവായ ചന്ദ്രികയുടെ ഇമ്പ്രിമച്ചർ (സർട്ടിഫിക്കേററു്) ഉള്ള "ദി ലെസ്സർ ഈസ്റ്റേൺ ചർച്ചസ്" എന്നഗ്രന്ഥം അക്കാലത്തു തന്നെ ഒരിക്കലും മായാത്തവിധം രേഖപ്പെടുത്തിയിട്ടുണ്ടു്. അതിൽ പറയുന്നതു് പാത്രിയർക്കാ സിംഹാസനം തനിക്കു് നൽകിക്കൊള്ളാമെന്നുള്ള വാഗ്ദത്തം പ്രാപിച്ചുകൊണ്ടു് സുറിയാനിസഭയിലേക്കു അബ്ദുള്ളാ തിരിച്ചുപോന്നു എങ്കിലും തന്റെ തിരഞ്ഞെടുപ്പ് സുരക്ഷിതമാക്കുന്നതിനു അദ്ദേഹത്തിനു വള

രെ ഗ്രന്ഥതന്ത്രങ്ങളും 500— ഇർക്കിപവന്റെ ചിലവും വന്നു (The Lesser Eastern Churches' Pages, 339, 340) എന്നുത്രെ. കൈക്കൂലികൊണ്ട് ആത്മീയ അധികാരങ്ങൾ കൈക്കലാക്കാൻ സമീപിച്ച ശീമോൻ മംഗസിനോടു അന്ത്യോഖ്യാ സിംഹാസന സ്ഥാപനകായ വി. പത്രോസിന്റെ കല്പന "നിന്റെ ദ്രവ്യം നിന്നോടുകൂടെ നശിക്കട്ടെ നിന്റെ ഹൃദയം ദൈവമുമ്പാകെ നേരുള്ളതല്ലായ്കയാൽ നിനക്കിതിൽ പങ്കില്ല" എന്നു ശാപമായിരുന്നു. (അ. പ്ര. 8. 20.)

ചരിത്രസത്യങ്ങളും കാനോൻവിധിയും അപ്പോസ്തോല ശാപങ്ങളുംവച്ചുനോക്കുമ്പോൾ ലൗകിക അധികാരികളെ ആശ്രയിച്ചും, കൈക്കൂലികൊടുത്തും, തന്ത്രങ്ങൾ പ്രയോഗിച്ചും കൈക്കലാക്കിയ അധികാരങ്ങളും മറ്റും കേവലം അസാധു എന്നുമാത്രമല്ല, അവ മുടക്കും ശാപവും സമ്പാദിക്കുന്ന അധമപാപംതന്നെ ആണെന്നു സ്പഷ്ടമാകുന്നു. ചുരുക്കിപറഞ്ഞാൽ അബ്ദള്ളാബാവായുടെ ഈദൃശപ്രവർത്തികളാൽ, മുമ്പു പല മുടക്കുകളാൽ മലീമസമായി തീർന്നുകഴിഞ്ഞിരുന്ന അദ്ദേഹത്തിന്റെ സ്ഥിതി ദയനീയമാംവണ്ണം അധഃപതിക്കയത്രെയുണ്ടായതു്. കാനോനികപാത്രിയർക്കീസ് ആരെന്നു ചിന്തിക്കുക!

2 മുടക്കപ്പെട്ട ആളിന്റെ മുടക്ക് അധികാരമുള്ളവർ തീർക്കുന്നതുവരെ അയാളുടെ കൂദാശകളിൽ വിശ്വാസികൾ സംബന്ധിക്കയോ അയാളെ കൂദാശകളിൽ സംബന്ധിപ്പിക്കുകയോ ചെയ്തുകൂടെന്നുള്ളതാണ് വി. സഭയുടെ നിയമവും നടപടിയും. ഇതു് പാത്രിയർക്കീസ് കക്ഷിയും സമ്മതിക്കുന്നുണ്ട്. (ചന്ദ്രിക 3: 165, 167 പ്രത്യക്ഷസത്യം II 61, 65) അബ്ദള്ളാബാവായ്ക്കു് തന്റെ മേലധികാരികളായ പാത്രിയർക്കീസന്മാരിൽനിന്നു ഒന്നിനു പിറകെ ഒന്നായി മൂന്നു മുടക്കുകൾ ലഭിച്ചിട്ടുണ്ട്. പത്രോസ് പാത്രിയർക്കീസ്, അബ്ദൽമിശിഹാ പാത്രിയർക്കീസ് എന്നിവരിൽനിന്നു് ഓരോ മുടക്ക് കിട്ടിയ വിവരം മറുഭാഗത്തു വിവരിച്ചിട്ടുണ്ട്. (കൂടുതൽ വിവരത്തിനു സേവകൻ പുറം 441) റോമാസഭയിൽ ചേർന്നപ്പോൾ ചെയ്ത സത്യങ്ങളും ശപഥങ്ങളുമെല്ലാം ലംഘിച്ചു് മതപരിവർത്തനം ചെയ്തപ്പോൾ റോമാപാത്രിയർക്കീസിൽനിന്നു് മൂന്നാമത്തെ മുടക്കും സമ്പാദിച്ചു. റോമാസഭയുടെ മുടക്കു നമുക്കു പരിഗണിക്കേണ്ടതില്ലെന്നു വച്ചാൽതന്നെയും നമ്മുടെ പാത്രിയർക്കീസന്മാരുടെ മുടക്കുകൾ ശേഷിക്കുന്നുണ്ടു്. അവ ആരും തീർത്തിട്ടുള്ളതായി അറിവില്ല. മാത്രമല്ല തീർത്തതായി ആരും ഇതുവരെ പറഞ്ഞുകേട്ടിട്ടുമില്ല. അതിനാൽ ഒരു മുടക്കപ്പെട്ട-മെത്രാനിൽ കവി

ഞ്ഞ യാതൊരു സ്ഥാനവും അബ്ദുള്ളാബാവാക്ക് ഇല്ലെന്നും അദ്ദേഹത്തെ ക്രൂദാശകളിൽ സംബന്ധിപ്പിക്കുന്നതും അദ്ദേഹത്തിന്റേതിൽ സംബന്ധിക്കുന്നതും ശീശ്മയായിരുന്നു എന്നും സിദ്ധിക്കുന്നു. വി. സഭയുടെ കാനോനിക പാത്രിയർക്കീസ് മേൽപ്പറഞ്ഞ ഇരുവരിൽ ആരെന്ന് വായനക്കാർ ഗ്രഹിച്ചുകൊള്ളുക. കാനോനിക പാത്രിയർക്കീസിനെ നിഷേധിച്ച് ശീശ്മക്കാരാകാതിരിക്കുക.

3 "ബലാൽക്കാരേണയാണെങ്കിലും വിശ്വാസം ഉപേക്ഷിക്കുന്ന പട്ടക്കാരും ശെമ്മാശന്മാരും തിരിച്ചു വരുമ്പോൾ അവർ അന്മേനികളെപ്പോലെ കൈക്കൊള്ളപ്പെടുകയല്ലാതെ മുമ്പേയുള്ള പട്ടത്വസ്ഥാനം ഒരിക്കലും നൽകപ്പെടുക ഇല്ല" (ഹൂദോയ. 34;3) ഇതു പാത്രിയാർക്കത്തിൽപോലും എഴുപി ചേർക്കയും പ്രത്യക്ഷസത്യം II,62-ൽ ഉദ്ധരിക്കയും ചെയ്തിട്ടുണ്ട്. അബ്ദുള്ളാബാവാ സ്വമനസ്സാ യാതൊരു—ബലപ്രയോഗവും കൂടാതെ—സത്യവിശ്വാസം തള്ളി ഉപേക്ഷിച്ച് റോമാക്കാരുടെ കൽക്കിദൂന്യവേദവിപരീതം കൈക്കൊള്ളുകയും പാത്രിയർക്കീസിനെ നിഷേധിച്ചു തള്ളി പാപ്പായെ സ്വീകരിക്കയും ചെയ്ത ആളാണ്. (കൂടുതൽ വിവരങ്ങൾ മററു ഭാഗങ്ങളിൽ) ഇദ്ദേഹം സത്യാനുതാപത്തോടെ തിരിച്ചുവന്നാൽ തന്നെയും ഒരു അന്മേനിയെപ്പോലെ സ്വീകരിക്കയല്ലാതെ മദ്ബഹായിലെ ഒരു ശുശ്രൂഷകൻ—ശെമ്മാശ്ശൻ—ആയിപ്പോലും സ്വീകരിക്കുവാൻ സുറിയാനിസഭയുടെ നിയമം—കാനോൻ അനുവദിക്കുന്നില്ലായെന്നു മേൽ കണ്ടുവല്ലോ. റോമാസഭയുടെയും നിയമം ഇതുതന്നെയാണ്. അതിനാലത്രെ ഒററത്തൈക്കൽ അച്ചൻ റോമാസഭയിൽനിന്നു തിരിച്ചുപോന്ന് ഇവിടെനിന്നും മെത്രാൻപട്ടമേററശേഷം വീണ്ടും ചെന്നിട്ട് പതിവുള്ള കുർബാന പോലും ചൊല്ലുവാൻ അനുവദിക്കാഞ്ഞതു്. വിശ്വാസം ഉപേക്ഷിച്ചുപോയ അബ്ദുള്ളാബാവാ തിരിയെ വന്നപ്പോൾ മെത്രാന്റെ പ്രവൃത്തികൾ ചെയ്യുന്നതിനും പാത്രിയർക്കീസ്സാകുന്നതിനും അനുവദിച്ചപ്പോൾ കാനോൻ ത്യാജ്യകോടിയിൽ തള്ളപ്പെട്ടു. വിശ്വാസപരിത്യാഗം ഉന്നതസ്ഥാനാരോഹണത്തിനുള്ള ചവിട്ടുപടിയായി പരിഗണിക്കപ്പെട്ടുതുടങ്ങി. ഇതു് ഇന്നും ആവർത്തിച്ചുകൊണ്ടിരിക്കുന്നതു് എത്ര ശോചനീയം! "യഥാരാജ! തഥാപ്രജ!!" അന്മേനിയെപ്പോലെ ഗണിക്കപ്പെടേണ്ടിയിരുന്ന ആളോ, ശരിയായി വാഴിക്കപ്പെട്ട് കാനോനികമായി ഭരണം നടത്തിവന്ന പാത്രിയർക്കീസോ ആരാണ് കാനോനിക പാത്രിയർക്കീസ്!! വായനക്കാർ വിധിക്കുക!!!

4. ചന്ദ്രിക 3: 113-ൽ പറയുംപ്രകാരം കോനാട്ടു മല്പാനച്ചൻ—പിന്നീട് കക്ഷിത്വമുണ്ടായപ്പോൾ അബ്ദള്ളാകക്ഷിയുടെ നേതൃത്വം സ്വീകരിച്ച കാനോൻ വിദഗ്ദ്ധനും ചരിത്രപണ്ഡിതനും ആയ ദേഹം—1908 ധനു 30-ാംനു- മോറാൻ അബ്ദൽ മ്ശിഹാ തിരുമനസ്സിലെ പേർക്ക് എഴുതിയിരുന്നതു് ഇപ്രകാരമാണു്. "ഭൂതലത്തിൽ എല്ലായിടത്തുമുള്ള പൂർവിക സുറിയാനിജാതി മുഴുവന്റെയും മേൽ അധികൃതനായിരിക്കുന്ന രണ്ടാമത്തെ അബ്ദേദ് മ്ശിഹായെന്നു് (തിരുനാമമുള്ള) അന്ത്യോഖ്യയുടെ ശ്ലീഹായ്ക്കടുത്ത സിംഹാസനത്തിന്റെ ഞങ്ങളുടെ പിതാവായ ഭാഗ്യവാനായ മോറാൻ മാർ ഇഗ്നാത്യോസ് പാത്രിയർക്കീസ് തിരുമനസ്സിലേക്കു"......എന്നുംമറ്റും എഴുതിക്കൊണ്ടു് തുടരുന്ന "മുമ്പേ തന്നെ ഞാൻ അറിയുന്ന പ്രകാരം അദ്ദേഹം (അബ്ദള്ളാ ബാവാ) ദ്വ്യാഗ്രഹിയാകുന്നു ....തിരുമനസ്സുകൊണ്ടു് ശരിയായ പാത്രിയർക്കീസാകുന്നു. അബ്ദള്ളാ പാത്രിയർക്കീസ് സുറിയാനിസഭയെ നശിപ്പിക്കുമെന്നും, സത്യവിശ്വാസം നാമാവശേഷമാക്കുമെന്നും ധനത്തിനായി പരമാർത്ഥികളായ ആടുകളെ വിലയ്ക്കു് വിൽക്കുമെന്നും ബലഹീനനായ ഞാൻ ദീർഘദർശനം പറഞ്ഞുകൊള്ളുന്നു." അബ്ദൽമ്ശിഹായുടെ ഫർമാൻനഷ്ടം, അബ്ദള്ളായുടെ പാത്രിയർക്കീസാകൽ, സഭാചരിത്രം, കാനോൻ, സഭയുടെ നടപടികൾ എന്നിവ സംബന്ധിച്ച് അനിതരസാധാരണനായ ജ്ഞാനിയും വി. സഭയിലെ ഒരു വലിയ പണ്ഡിതനും പാത്രിയർക്കീസുകക്ഷിയുടെ നേതാവും ആയ ആൾ കക്ഷിഭിന്നതയ്ക്കും മറ്റും മുമ്പ് എഴുതിയിട്ടുള്ള കത്തിലെ പ്രസ്താവന ആ കക്ഷിയ്ക്കു് അനിഷേദ്ധ്യമാണു്. അതിന്റെ വെളിച്ചത്തിൽ കാനോനിക പാത്രിയർക്കീസ് ആരെന്നു പരിശോധിക്കുക.

5. രണ്ടു പാത്രിയർക്കീസന്മാരുണ്ടായിരുന്നാൽ ആദ്യം വാഴിക്കപ്പെട്ട ആളാകുന്നു കാനോനിക പാത്രിയർക്കീസു്:—ഈ സംഗതിയിൽ വി. സഭയുടെ കാനോനും "പാത്രിയർക്കീസിന്റെ പ്രമാണഗ്രന്ഥമായ തിരുത്തുകാരന്റെ (കാപ്പി)കാനോനും" 7. 1-ൽ പറയുന്നതു് തമ്മിൽ സാരമായ വ്യത്യാസമില്ല. "വിശ്വാസവ്യത്യാസമില്ലാതിരിക്കെ തന്നിഷ്ടവും അധികാരഭ്രമവും നിമിത്തം സിംഹാസനത്തിനു് (* ഒരിടവകയ്ക്കോ) രണ്ടു മെത്രാന്മാരൊ രണ്ടു പാത്രിയർ

*"ഒരിടവകയ്ക്കോ" എന്നു് "18"-ൽ മാത്രമേയുള്ളൂ.

ക്കീസ്സന്മാരെ വാഴിക്കപ്പെട്ടാൽ ആദ്യത്തെ ആൾ പ്രവർത്തനം നടത്തണം, രണ്ടാമത്തെ ആൾ അടങ്ങിയിരിക്കണം" എന്നാകുന്നു കാനോൻവിധി. ഇതിൽനിന്നു രണ്ടുമൂന്നു കാര്യങ്ങൾ വ്യക്തമാകുന്നുണ്ടു്. (1) വിശ്വാസവ്യത്യാസം കൂടാതെ അനാവശ്യമായി അധികാരഭ്രമത്താലും തന്നിഷ്ടത്താലും ഒരു സിംഹാസനത്തിങ്കലേക്കു് ഒന്നിലധികം പേർ വാഴിക്കപ്പെട്ടു എന്നു വരാം. അതു് അസംഭവ്യമല്ല. (2) അങ്ങിനെ രണ്ടാമതൊരാൾ വാഴിക്കപ്പെട്ടു എന്നുള്ളതുകൊണ്ടു് ആദ്യത്തെ ആളുടെ സ്ഥാനാധികാരങ്ങൾക്കു് യാതൊരുവിധ ന്യൂനതയും ഭവിക്കുന്നില്ല. (3) അങ്ങിനെ 2 പേർ വാഴിക്കപ്പെട്ടാൽ അവരുടെ വ്യക്തിപരമായ യോഗ്യതകൾക്കോ ഓരോരുത്തരെയും അനുകൂലിക്കുന്നവരുടെ സംഖ്യാബലത്തിനോ പരിഗണന ലഭിക്കുന്നില്ല. അതായതു് രണ്ടാമത്തെ ആൾ ഇനി അഥവാ പരമ യോഗ്യനും സർവ്വസമ്മതനും ആയിരുന്നാൽപോലും അയാൾ അടങ്ങിഇരിക്കയും ആദ്യത്തെ ആൾ ഭരിക്കയും ചെയ്യണം. അടങ്ങിഇരിക്കേണ്ടതു് ആദ്യത്തെ ആളുടെ കീഴിൽ ആണെന്നു പറയേണ്ടതില്ലല്ലൊ.

മേൽകണ്ട കാനോന്റെ വെളിച്ചത്തിൽ നോക്കുമ്പോൾ: "അബ്ദൽമ്ശിഹാ മുടക്കപ്പെടാതെ അബ്ദള്ളാ പാത്രിയർക്കീസാകുന്നതെങ്ങനെ? അബ്ദള്ളാ പാത്രിയർക്കീസായതിനാൽ അബ്ദൽമ്ശിഹാ പാത്രിയർക്കീസല്ലാതായി, അബ്ദള്ളായെ ചിലർ പാത്രിയർക്കീസായി സ്വീകരിച്ചതിനാൽ അബ്ദൽമ്ശിഹാ മുടക്കപ്പെട്ടവനാണെന്നു തെളിയുന്നു എന്നും മറ്റും പറയുന്നതിന്റെ അർത്ഥരാഹിത്യം സ്പഷ്ടമല്ലയോ?

മേലുദ്ധരിച്ചിട്ടുള്ള കാനോൻ എടുത്തുപിടിച്ചുകൊണ്ടു് ഒരു ചെപ്പടിവിദ്യ കാണിക്കുന്നതിനുകൂടെ ഇവിടെ മറുപടി പറയേണ്ടിയിരിക്കുന്നു. ചിലർ വാദിക്കുന്നതു്:—രണ്ടു പാത്രിയർക്കീസന്മാരുണ്ടായാൽ ആദ്യത്തെ ആൾ ഭരിക്കണമെന്നും രണ്ടാമത്തെ ആൾ സ്വസ്ഥനായിരിക്കണമെന്നും കാനോൻവിധിയുണ്ടു്; രണ്ടാമത്തെ ആൾ ഭരിച്ചതായി കാണുകയും ചെയ്യുന്നു; അതിനാൽ ആദ്യത്തെ ആൾ പാത്രിയർക്കീസ് അല്ലാതായി തീർന്നിരുന്നു എന്നാണു്. ഇവിടെ ഒരു സംഗതി പ്രത്യേകം ഓർമ്മിക്കേണ്ടതുണ്ടു്. സഭയുടെ നിയമങ്ങളും ഉപദേശാചാരങ്ങളും അനുസരിച്ചു പ്രവർത്തിക്കുന്നവരെങ്കിൽ അധികാരഭ്രമത്താലും തന്നിഷ്ടത്താലും ഒരു സിംഹാസനത്തിങ്കലേക്കു് ഒന്നിലധികം പേർ മത്സരിച്ചു വാഴിക്കപ്പെടുക ഇല്ലെന്നുള്ളതു് നിശ്ചയമാണു്. മത്സരം നിറുത്തി സമാധാനമാർഗ്ഗത്തിൽ ചരിക്കാൻ രണ്ടാമത്തെ ആൾ തയ്യാറാകുമ്പോൾ കൈക്കൊള്ളേണ്ട

നടപടിയാണു് കാനോനിൽ കാണുന്നതു് എന്നു ഏവനും നിഷ്പ്രയാസം കാണാവുന്നതാണു്. കള്ളപ്രമാണം ഉണ്ടാക്കരുതെന്നും ഉണ്ടാക്കുന്നവനെ പ്രോസിക്യൂട്ടു ചെയ്യണമെന്നും നിയമമുള്ളതിനാൽ ആരും കള്ളപ്രമാണം ഉണ്ടാക്കിയിരിക്കയില്ല എന്നു വാദിച്ചുകൊണ്ടു് ഇന്നു കാണുന്ന "പ്രമാണങ്ങളെല്ലാം" ശരിയാണെന്നു സമർത്ഥിക്കുവാൻ ശ്രമിക്കുന്നു എന്നു വിചാരിക്കുക. അതിനേക്കാൾ കഷ്ടമാണു് അബ്ദള്ളാ അധികാരം പ്രയോഗിച്ചതായി കാണുന്നതിനാൽ ആ അധികാരം കാനോനികമായിരുന്നു എന്നും, അതു കാനോനികമായിരുന്നു എന്നുള്ള വാദത്തിന്മേൽ അടിസ്ഥാനമുറപ്പിച്ചുകൊണ്ടു് മേലോട്ടു കയറി, അബ്ദൽമ്ശിഹാ പാത്രിയർക്കീസിന്റെ അധികാരാവകാശങ്ങൾ റദ്ദാക്കപ്പെട്ടിരുന്നിരിക്കണം അല്ലെങ്കിൽ അബ്ദള്ളാ അധികാരം പ്രയോഗിക്കയില്ലായിരുന്നു എന്നും മററും വാദിക്കുന്നതു്. വെള്ളത്തിൽ മുങ്ങിമരിക്കാൻ പോകുന്നവൎക്കു വൈക്കോലും അവലംബം! 1895-ൽ പാത്രിയർക്കീസായി വാഴിക്കപ്പെട്ടു ഭരണം നടത്തിവരുന്ന അബ്ദൽമ്ശിഹാബാവായോ 1906-ൽ പാത്രിയർക്കീസായതായി പറയുന്ന അബ്ദള്ളാ ബാവായൊ ആരാണു് കാനോനിക ഭരണാധികാരമുള്ള-പാത്രിയർക്കീസ് എന്നു മേലുദ്ധരിച്ച കാനോൻ വ്യക്തമാക്കുന്നില്ലയോ എന്നു പരിശോധിക്കുക.

6. അബ്ദൽമ്ശിഹാ മലയാളത്തു വന്നു കാതോലിക്കാ വാഴ്ചയും മററും നടത്തിയിട്ടില്ല എന്നുള്ള അബ്ദൽഅഹാദ് റമ്പാന്റെയും മാർ യൂലിയോസിന്റെയും മാർ അപ്രേംപാത്രിയർക്കീസിന്റെയും അദ്ദേഹത്തിന്റെ കക്ഷിയുടേയും നവീനവാദം അബ്ദൽമ്ശിഹായാണു് കാനോനികപാത്രിയർക്കീസ് എന്നുള്ളതിനു് തെളിവാണു്.

(1) അബ്ദൽമ്ശിഹാ ഇവിടെ എഴുന്നള്ളി മേല്പട്ടക്കാരേയും കാതോലിക്കോസിനേയും വാഴിച്ചതു സ്വന്തകണ്ണുകൾകൊണ്ടു കാണുകയും അറിയുകയും ചെയ്തിട്ടുള്ള അനേകർ ഇന്നും മലയാളത്തു ജീവനോടിരിക്കുന്നു. (2) റെവ്യൂവിധി മാർ യൂലിയോസിന്റെ സർവ്വ ആശകളും തകർത്തപ്പോൾ: അബ്ദൽമ്ശിഹാ ബാവായെ ഇവിടെ കൊണ്ടുവന്നു് അദ്ദേഹത്തിന്റെ പ്രധാന കാർമ്മികത്വത്തിൽ മാർ ദീവന്നാസ്യോസ് തിരുമേനി ഇവിടെ കാതോലിക്കോസുവാഴ്ചയും മററും നടത്തിയെന്ന കാരണംപറഞ്ഞു മാർ ദീവന്നാസ്യോസുതിരുമേനിയെ അദ്ദേഹം സസ്പെൻഡു് ചെയ്തിരിക്കുന്നതായി ഒരു കേസ്സുണ്ടാക്കിയതിന്റെ റിക്കാർട്ടുകൾ ഇന്നും നിലവിലുണ്ടു്. (3)

“….ക്രിസ്ത്വാബ്ദം 1912”ൽ മലയാളത്തേക്കു പോയി മേല്പട്ടക്കാരുടെയും മററും പട്ടംകൊട നടത്തിയ അബ്ദൽമ്ശിഹാ ദ്വിതീയൻ പാത്രിയർക്കീസിന്റെ സർവ്വ പ്രവൃത്തികളും…വ്യത്യാസങ്ങളാണെന്നും മററും പറഞ്ഞുകൊണ്ടു് ഇപ്പോഴത്തെ അപ്രേം പാത്രിയർക്കീസ് 1934 കന്നി 8-ാംനു- അയച്ച സമാധാനവ്യവസ്ഥകൾ പ്രത്യക്ഷ സത്യം I. 28-ാം പേജിൽ ഇന്നും തെളിഞ്ഞുകിടക്കുന്നു.

(4) അബ്ദൽ മിശിഹായെ “…..മാർ ദീവന്നാസ്യോസും അനുയായികളും മലങ്കരെ വരുത്തി” എന്നും “താമസംവിനാ അബ്ദൽ മിശിഹായെ അവർ ആദ്യം പരുമല സിമ്മനാരിയിലേക്കും അവിടെനിന്നും നിരണം പള്ളിയിലേക്കും ആനയിച്ചു.” എന്നും മററും വ്യക്തമായി പ്രസ്താവിച്ചുകൊണ്ടു ആലുവാ സിമ്മനാരിയിൽനിന്നും ഇക്കഴിഞ്ഞ 1950 ജൂലൈ 15—ൽ പുറപ്പെട്ട “സഭാചന്ദ്രിക” പലരുടെയും പക്കൽ കാണുമല്ലോ. ഇവയെല്ലാം — വിരുദ്ധമായി ഇങ്ങിനെ അബ്ദുൽ മിശിഹാബാവായുടെ പ്രധാന കാർമ്മികത്വത്തിൽ കാതോലിക്കാ വാഴ്ചയും മററും നടത്തിയ വിവരങ്ങൾ പല സ്ഥാനങ്ങളിൽ പ്രസ്താവിച്ചശേഷം—ഇപ്പോൾ പുതിയ “ചരിത്രസൃഷ്ടിക്കു മാർ അപ്രേം പാത്രിയർക്കീസും; പാത്രിയർക്കീസിന്റെ തഹല്ലൂപ്പാ മാർ യൂലിയോസും, തഹല്ലൂപ്പായുടെ സഹായി അബ്ദൽ അഹാദ് റമ്പാനും മററും പണിപ്പെടുന്നതു് കാണുക.

(5) 1942 മകരം 20—ാംനു- മഞ്ഞനിക്കരെനിന്നും റമ്പാൻ പ്രസിദ്ധീകരിച്ച പ്രത്യക്ഷ സത്യം ii പുറം 59-ൽ—ഇവിടെ എഴുന്നള്ളിയിരുന്നതു് അബ്ദൽ മിശിഹാബാവായല്ലാ എന്നു് ധരിപ്പിക്കുന്നതിനായിപറയുന്നതു്:—“അബ്ദുള്ളായ്ക്കെതിരായി ഇവിടെ വന്ന അബ്ദേദ് മിശിഹാ എന്നു് ചിലർ വിചാരിക്കുന്ന ആളിനെ” എന്നും മററുമാണു്. ഇങ്ങിനെ ചരിത്രസൃഷ്ടി ആരംഭിച്ചു എങ്കിലും ആ ആശയം അടുത്ത വാചകത്തിൽ കൂടെ ഉൾക്കൊള്ളിക്കുവാൻ അദ്ദേഹത്തിനു കഴിഞ്ഞില്ല—സത്യം അനുവദിച്ചില്ലാ എന്നുള്ളതു് സ്മരണീയമാണു്. അടുത്ത വാചകത്തിൽ “അബ്ദൽ മിശിഹാ എന്നു ചിലർ വിചാരിക്കുന്ന ആൾ” അല്ല, അബ്ദൽ മിശിഹാ തന്നെയാണു്. ചിലരുടെ അപേക്ഷയെ ആദരിച്ചു “അബ്ദ്ൽ മിശിഹായെ കോട്ടയം ഡിവിഷനിൽ കയററിയില്ല” എന്നത്രെ സ്പഷ്ടമായിപറയുന്നതു്.

(6) അബ്ദൽമിശിഹാബാവായെ മലങ്കരെ കൊണ്ടുവന്നു കാതോലിക്കാ വാഴ്ചയും മററും നടത്തിയ കാരണം പറഞ്ഞു് മുൻ പറഞ്ഞ “സസ്പെൻഷൻ ഓർഡർ” എഴുതിയ തഹല്ലൂപ്പാ അവിടുന്നു

10–14 വർഷം കഴിഞ്ഞ് 1942-ൽ കോട്ടയം വലിയപള്ളിയിൽ വച്ച് സത്യം ചെയ്ത് ബോധിപ്പിച്ചിരിക്കുന്നത് കാണുക:—അബ്ദൽമിശിഹാ "മലങ്കരയിൽ വരികയോ പ്രസംഗിക്കയോ........ പള്ളികൾ സന്ദർശിക്കുകയോ മററു വല്ലതും ചെയ്കയോ ചെയ്തു എന്നോ ചെയ്യാതിരുന്നു എന്നോ എനിക്കു അറിഞ്ഞുകൂടാ" എന്നത്രെ.

അബ്ദൽ മിശിഹായെ സ്വീകരിച്ചു ഇവിടെ കൊണ്ടുവരുകയും കാതോലിക്കായെയും മററും വാഴിക്കയും ചെയ്ത കാരണം പറഞ്ഞ് ദീവന്നാസ്യോസ് തിരുമേനിയെ സസ്പെൻറു ചെയ്തു കേസു നടത്തിയ ഒരു മെത്രാപ്പോലീത്തായ്ക്ക്, പാത്രിയർക്കാ പ്രതിനിധിക്ക്, മാർ യൂലിയോസിന്, ഇവിടെ മാർ അബ്ദൽമിശിഹാബാവാ വന്നതും കാതോലിക്കാവാഴ്ചയും മററും നടത്തിയതും അറിഞ്ഞുകൂട പോലും.

(7) 1942 മേടം 3-ാംനു- ഹോംസിൽനിന്നും മാർ അപ്രേം പാത്രിയർക്കീസ് എഴുതിയിരിക്കുന്നത്: അബ്ദൽമിശിഹാ "ബഹിഷ്കരിക്കപ്പെട്ടശേഷം പൌരസ്ത്യദേശത്തു എപ്പിസ്കോപ്പാസ്ഥാനം അടിയായുള്ള യാതൊരു വൈദിക പദവിയും ഒരുത്തനും നൽകിയില്ല...,...ഈ നാമധേയ കാതോലിക്കേററ് അഹങ്കാരത്തിൻെറ പ്രവൃത്തിയാകുന്നു" എന്നത്രെ.

ഇപ്രകാരം എഴുതിയിരിക്കുന്നതു അബ്ദൽ മിശിഹാ ദ്വിതീയൻ പാത്രിയർക്കീസ് 1912-ൽ മലയാളത്തേക്കു പോയി മേൽപ്പട്ടക്കാരുടെയും മററും പട്ടംകൊട നടത്തിയതായി 1934 കന്നി 8-ാംനു- യിലെ സന്ധിവ്യവസ്ഥകളിൽ അസന്നിഗ്ദ്ധമായ ഭാഷയിൽ എഴുതിയ ഒരു പാത്രിയർക്കീസ്—മഹാനും പണ്ഡിതനും പരിഷ്കൃതാശയനും എന്നു പറയപ്പെടുന്ന ഹോംസിലെ അപ്രേം പാത്രിയർക്കീസ് തന്നെയാണ്.

ഇങ്ങിനെ പൂർവ്വാപരവിരുദ്ധമായി ചരിത്രം കുറിച്ച് അസത്യം എഴുതി വ്യാജരേഖകൾ ഉൽഭവിപ്പിക്കുവാൻ—അബ്ദൽമിശിഹാബാവാ ഇവിടെ വന്നില്ലെന്ന് എഴുതാൻ— ഈ ബഹുമാന്യ വ്യക്തികളെ പ്രേരിപ്പിച്ചതു എന്താണ്? ചിന്തിക്കുക! അബ്ദൽമിശിഹാ ശരിയായ-കാനോനിക-പാത്രിയർക്കീസല്ലെന്നു പറഞ്ഞ് അദ്ദേഹം നടത്തീട്ടുള്ള പട്ടംകൊടകളെ അസാധുവെന്നു സമർത്ഥിക്കുവാൻ സാദ്ധ്യമല്ലെന്ന് ബോദ്ധ്യമായപ്പോൾ എടുത്ത ഒരു അന്ത്യശ്രമം—കാണിച്ച ഒരു മരണഗോഷ്ടി-അത്രെ ഇതു്. ഇവിടെ എഴുന്നെള്ളി മേൽപട്ടക്കാരെയും കാതോലിക്കോസിനേയും വാഴിച്ചതു് അബ്ദൽ മിശിഹാബാവായാണെന്നു തെളിഞ്ഞാൽ ആ വാഴ്ചകൾ അസാധുഎന്നു സ്ഥാപിക്കുവാൻ ഒരിക്കലും സാദ്ധ്യമല്ലെന്ന് അവർ

ക്ക് ബോദ്ധ്യമായി. കാതോലിക്കാ സിംഹാസനത്തെ നിഷേധിക്കുന്നതിനും അസാധുവാക്കുന്നതിനും കണ്ടുപിടിച്ച ഏകമാർഗ്ഗമാണ് ഇവിടെ വന്ന വാഴ്ച നടത്തിയത് അബ്ദൽ മിശിഹാബാവായല്ലാ എന്നുള്ള വാദം. ഈ വാദം പ്രത്യക്ഷമാകുന്നത് അബ്ദൽമിശിഹാ ഇവിടെ കാതോലിക്കാ വാഴ്ചയും മറ്റും നടത്തുന്ന കാലത്ത് അദ്ദേഹമായിരുന്നു കാനോനിക പാത്രിയർക്കീസ് എന്നുള്ള സത്യം അനിഷേദ്ധ്യമാണെന്നുള്ള അവരുടെ ബോധമത്രേ.

7) പാത്രിയർക്കീസിന്റെ കക്ഷിതന്നെ "1903-ലെ മുടക്കുസുന്നഹദോസി"നെ നിഷേധിക്കയും ഒരേ കാലത്ത് ഒരു സിംഹാസനത്തിൽ രണ്ടു പാത്രിയർക്കീസന്മാർ ഭരിക്കുന്നതിനെ കാനോനികമാക്കുകയും ചെയ്തിരിക്കുന്നു:- മാർ അത്താനാസ്യോസ് മെത്രാച്ചന്റെ ശ്രേഷ്ഠാനുമതിയോടുകൂടി അദ്ദേഹത്തിന്റെ സഹായകൻ മെത്രാന്റെ മേൽനോട്ടത്തിൽ പാത്രിയർക്കീസ് കക്ഷിനാവായി ആലുവാ സിമ്മനാരിയിൽനിന്നും 1948-ൽ പുറപ്പെട്ട "ചന്ദ്രിക" പുസ്തകം 1. പേ. 355-357-ൽ പാത്രിയർക്കീസന്മാരുടെ ഒരു പട്ടിക "നമ്മുടെ ഒരു മെത്രാപ്പോലീത്താ തിരുമേനി അയച്ചുതന്നിട്ടുള്ള"തായി പ്രസിദ്ധപ്പെടുത്തീട്ടുണ്ട്. അതേപ്പറ്റിയുണ്ടായ ചില ആക്ഷേപങ്ങളുടെ ഫലമായി പല പേരുകൾ വിട്ടുകളഞ്ഞും കൂട്ടിച്ചേർത്തും, കുറിപ്പുകളും വിവരണങ്ങളും ഭേദപ്പെടുത്തിയും സഹായകൻ മാർ ഗ്രീഗോറിയോസ് അന്ത്യോക്യാസിംഹാസനത്തിൽനിന്നും നേരിട്ടു വരുത്തിയ "അധികൃതമായ" ലിസ്റ്റ് ചന്ദ്രിക 2:42-43—പുറങ്ങളിൽ ചേർത്തിട്ടുണ്ട്. ഈ അധികൃത ലിസ്റ്റിന്റെ മുഖവുരയിൽ—"ചില കാലങ്ങളിൽ രണ്ടു പാത്രിയർക്കീസന്മാർ ഒരേ അവസരത്തിൽ വാഴുവാൻ ഇടവന്നിട്ടുള്ളതിനാൽ അവരുടെ ഭരണകാലങ്ങൾ ഒരുമിച്ച് വരുവാൻ ഇടയായിട്ടുള്ളതായി കാണാം". എന്നും "വേദവിപരീതികളായി സിംഹാസനത്തിൽ കയറിപ്പറ്റിയ ചിലരുടെ പേരുകൾ മുൻ ലിസ്റ്റിൽ ചേർത്തിരുന്നതിനാലും പത്രോസ് രണ്ടാമൻ(?) മൂന്നുപ്രാവശ്യം സിംഹാസനാരൂഢനായതിനാലും മുൻ ലിസ്റ്റിൽ 150—ൽ പരം പേരുകൾ വരുവാൻ ഇടയായതാണ്"" എന്നും "ഇതു്" അധികൃതമായ ലിസ്റ്റാകയാൽ ഇനി ഇതേപ്പറ്റിയുള്ള ചർച്ചകൾക്കു ചന്ദ്രികയിൽ സ്ഥലം അനുവദിക്കുന്നതല്ല." എന്നും പ്രസ്താവിച്ചിട്ടുണ്ട്. ഈ ലിസ്റ്റുകളുടെ വെളിച്ചത്തിൽ നോക്കുമ്പോൾ മൂന്നു സംഗതികൾ സ്പഷ്ടമായി കാണാം.

(1) ഒരേകാലത്തു് ഒന്നിൽ കൂടുതൽ പാത്രിയർക്കീസന്മാർ പ: അന്ത്യോക്യാസിംഹാസനത്തിൽ വാണിട്ടുണ്ടു്. അവരെ സഭ പാത്രിയർക്കീസന്മാരായി അംഗീകരിക്കുന്നുമുണ്ടു്. ഉദാ:- അധികൃതലിസ്റ്റിൽ കാണുന്ന 32-ാമത്തേയും 34-ാമത്തേയും പാത്രിയർക്കീസന്മാർ ഭരിച്ച 362 മുതൽ 393 വരെയുള്ള 31 വർഷക്കാലത്തു് 33-ാമത്തേയും 35-ാമത്തേയും പാത്രിയർക്കീസന്മാരും ഭരിക്കുന്നുണ്ടായിരുന്നു. ഇതേവിധം തന്നെ ടി ലിസ്റ്റിലെ 103, 105, 107, 110, 112 എന്നീ നമ്പർ പാത്രിയർക്കീസന്മാർ വാണ 1293 മുതൽ 1444 വരെയുള്ള 151 വർഷക്കാലം അവരുടെ എതൃ പാത്രിയർക്കീസന്മാരായി 104, 106, 108, 109, 111 എന്നീ നമ്പർ പാത്രിയർക്കീസന്മാരും ടി സിംഹാസനത്തിൽ വാണുകൊണ്ടിരുന്നു. ഇവരെ എല്ലാവരേയും ഇന്നും കാനോനികപാത്രിയർക്കീസന്മാരായി "പാത്രിയർക്കീസിന്റെ" കക്ഷികൾ അംഗീകരിക്കയും ചെയ്യുന്നുണ്ടു്. ഈ ചരിത്രസത്യങ്ങൾ സമ്മതിക്കുന്ന ചന്ദ്രികയും മററും അബ്ദുള്ളാ ബാവാ പാത്രിയർക്കീസായതിനാൽ അന്നു് പാത്രിയർക്കീസായിരുന്ന അബ്ദൽമ്ശിഹാ ബാവാ പാത്രിയർക്കീസല്ലാതായി എന്നു് വാദിക്കുവാൻ ധൈര്യപ്പെടുന്നതിനാൽ എന്തും പറയുന്നതിനുള്ള അവരുടെ സന്നദ്ധത പ്രത്യക്ഷമാകുന്നു.

(2) പിടിപ്പിക്കപ്പെട്ടവൻ എന്ന മറുനാമം ലഭിച്ചിട്ടുള്ള പത്രോസ് ഒന്നാമനെ (45-ാം പാത്രിയർക്കീസിനെ) രണ്ടു തവണ പിടിപ്പിച്ചു് സിംഹാസനത്തുങ്കൽ നിന്നും ഇറക്കിവിട്ടിട്ടു് പിന്നീടു മൂന്നാമതും അദ്ദേഹം പാത്രിയർക്കീസ്സാകയും കാലംചെയ്യുന്നതുവരെ തുടർന്നു് ഭരിക്കയും ചെയ്തു. സിംഹാസനാരോഹണവും അവരോഹണവും, കാര്യനടത്തിപ്പും ഏതു പ്രകാരം നടക്കുന്നു എന്നു ഈ സംഭവങ്ങൾ വ്യക്തമാക്കുന്നുണ്ടു്.

(3) ചന്ദ്രിക 1-ാം പുസ്തകത്തിലെ ലിസ്റ്റ് "അബ്ദൽമ്ശീഹാ 1903 തുലാം 10-ാംനു- ചിത്തഭ്രമം ഹേതുവായി എപ്പിസ്കോപ്പൽ സുന്നഹദോസിനാൽ സ്ഥാനഭ്രംശനാക്കപ്പെട്ടു" എന്നൊരു നോട്ടോടുകൂടിയാണു് പ്രസിദ്ധം ചെയ്തിരിക്കുന്നതു്. ആ ലിസ്റ്റിലെ പിശകുകൾ സംബന്ധിച്ചു് വാദങ്ങൾ ഉണ്ടാകയാൽ പിശകുകൾ ഇല്ലാത്ത അധികൃതലിസ്റ്റ് സിംഹാസനത്തുങ്കൽനിന്നു് നേരിട്ടുവരുത്തിയതിൽ 1903 തുലാം 10-ലെ സുന്നഹദോസും ചിത്തഭ്രമവും സ്ഥാനഭ്രംശവും ഒന്നും കാണുന്നില്ല. പിശകു് പരിഹരിച്ചപ്പോൾ അടിസ്ഥാനരഹിതമായ പ്രസ്താവനയെല്ലാം എടുത്തു് അറബിക്കടലിൽ എറിഞ്ഞുകളഞ്ഞു. 1905 വരെ എങ്കിലും അബ്ദൽമ്ശീഹാ ശരിയായ കാനോനിക പാത്രിയർക്കീസായിരുന്നു എന്നു പ്രസ്തുത

അധികൃത ലിസ്റ്റ് സമ്മതിച്ച് പ്രഖ്യാപിക്കുന്നതു തന്നെ ഉപകാരം. അതിനു ശേഷം ഒരു സുന്നഹദോസിനാൽ അദ്ദേഹം മുടക്കപ്പെട്ടു എന്ന് തെളിവുസഹിതം സ്ഥാപിക്കുന്നതുവരെ അഥവാ തെളിവു കൂടാതെ ആയാലും 1905-ന് ശേഷം ഒരു സുന്നഹദോസ് കൂടി മുടക്കി എന്ന് പറകയെങ്കിലും ചെയ്യാതെ "അബ്ദൽ മ്ശിഹാ മുടക്കപ്പെട്ടു" എന്നും മററും പാത്രിയർക്കീസിന്റെ കക്ഷി പറയുന്നെങ്കിൽ അതു പ്രത്യക്ഷത്തിൽ തന്നെ അനീതിയും പരിശുദ്ധാത്മാവിനു വിരോധമായിട്ടുള്ള കഠിനപാപവും ആണ്. ഏതായാലും അത്രേം പാത്രിയർക്കീസിലും മററും ഇത്രയുമെങ്കിലും സത്യത്തിന്റെ ഒരു പ്രതീതി കാണുന്നതു വളരെ ആശാവഹമാണ്.

പാത്രിയർക്കീസ്യരുടെ മേൽകാണിച്ചിരിക്കുന്ന സമ്മതരേഖകളിൽ നിന്ന് തന്നെ അബ്ദൽ മ്ശിഹായാണ് കാനോനിക പാത്രിയർക്കീസ് എന്ന് അനിഷേധ്യമായി തെളിഞ്ഞുകാണുന്നില്ലയോ എന്ന് വായനക്കാർ പരിശോധിക്കുക! കാനോനിക പാത്രിയർക്കീസിന്റെ കല്പനകളനുസരിച്ച് പ്രവർത്തിപ്പാൻ തയ്യാറാകുക! എന്നാൽ മലങ്കരയിൽ സമാധാനം സുസ്ഥാപിതമായി കഴിഞ്ഞു.

അവർ നിങ്ങളെ പള്ളിഭ്രഷ്ടർ ആക്കും. അത്രയും അല്ല നിങ്ങളെ കൊല്ലുന്നവൻ എല്ലാം ദൈവത്തിനു വഴിപാടർപ്പിക്കുന്നു എന്ന് കരുതുന്ന നാഴിക വരുന്നു. അവർ പിതാവിനേയും എന്നേയും അറിയായ്കകൊണ്ട് ഇങ്ങിനെ ചെയ്യും (യോഹ. 16. 2. 3.) എന്ന് കർത്താവ് ആരംഭകാലത്ത് തന്നെ അരുളിച്ചെയ്തിട്ടുണ്ട്. മാത്രമല്ല തൻകാര്യലാഭത്തിനായി, സത്യം സ്വതവേ കാണുവാൻ കഴിവില്ലാത്തവരെ, വഴി പിഴപ്പിക്കുന്നത് ഭയങ്കരപാതകമാണ്. "കാഴ്ചയില്ലാത്തവനെ (കുരുടനെ) വഴിതെററിക്കുന്നവൻ ശപിക്കപ്പെട്ടവൻ ജനമൊക്കെയും ആമേൻ എന്നു പറയട്ടെ" എന്നത്രെ വി. വേദം കല്പിക്കുന്നത്. അപ്രകാരം സത്യമെന്തെന്നറിയാതെ തല്പരകക്ഷികളുടെ പ്രചരണതന്ത്രത്തിൽ കുടുങ്ങി അസത്യമായതിനെ സത്യമെന്ന് തെററിദ്ധരിച്ച് സത്യത്തിനു വേണ്ടിയെന്ന ധാരണയിൽ അസത്യത്തിനുവേണ്ടി സത്യത്തോടെതിർക്കുന്നവർ ഇന്നു നമ്മുടെ ഇടയിൽ ഉണ്ട്. അവരെ സത്യം മനസ്സിലാക്കുന്നതു മററുള്ളവരുടെ ധാർമ്മികചുമതലയാണ്. ആ ചുമതല നിർവഹിക്കാത്തതിനുള്ള ശിക്ഷയത്രെ അവരുടെ അജ്ഞതയിൽ നിന്നുണ്ടാകുന്ന എതിർപ്പുകളും ഉപദ്രവങ്ങളും. മുഖം നോക്കി ചുമതലയിൽനിന്നൊഴിയുന്നതു ക്രിസ്ത്യാനിക്ക് യോജ്യമല്ല.

**മലങ്കരസഭയേ! വിജയിച്ചാലും.** 30—10—'51